7. ആച്ഛാദനം. കാസയും പീലാസയും ശോശപ്പാ (നിറമുള്ള ഉറുമാല) കൊണ്ടു മറയ്ക്കുന്നു.

8. അനുസ്മരണപ്രാർത്ഥന: "പിതാവിനും പുത്രനും ...", "ജനങ്ങളെല്ലാം ആമ്മേൻ....", "അങ്ങേ മഹനീയമായ ഉത്ഥാനം ....".

**B ബലിയർപ്പണഭാഗം (അനാഫൊറാ)**

(ശ്ലീഹന്മാരുടെ കുർബാന: ആദായി, മാറി എന്നീ പിതാക്കന്മാരുടെ).

ബലിയർപ്പണഭാഗത്തു മൂന്നുതരം പ്രാർത്ഥനകളുണ്ട്: 1. പ്രണാമപ്രാർത്ഥന (ഗ്ഹാന്ത) 2. മൃദുസ്വരപ്രാർത്ഥന (കുശാപ്പ) 3. ഏറ്റുപാടുന്ന കീർത്തനം (കാനോന). പ്രണാമപ്രാർത്ഥനയ്ക്കാണു പ്രാധാന്യം. മററുപ്രാർത്ഥനകളും ചേർത്തു പ്രണാമപ്രാർത്ഥനാവലയം എന്നാണു പറയുക. അത്തരം നാലെണ്ണമുണ്ടു ബലിയർപ്പണഭാഗത്തിൽ

1. പ്രണാമപ്രാർത്ഥന ഒന്ന്. ഇത് കൃതജ്ഞതാപ്രാർത്ഥനയാണ്. "ഞങ്ങളുടെ കർത്താവായ ദൈവമേ ഞങ്ങളിൽ വർഷിച്ച....".

2. ഏറ്റുപാടുന്ന കീർത്തനം: "ഞങ്ങൾ അങ്ങേ സ്തുതിയും....".

3. സമാധാനാശംസ: "നിങ്ങൾക്കു സമാധാനം". ഉത്ഥാനം ചെയ്ത മിശിഹായുടെ സന്ദേശം. പൂർവ്വകാലത്തെ ചുംബനത്തിനു പകരം ഇപ്പോൾ പരസ്പരകരസ്പർശനമാണുള്ളത്. കസ്തുരി നല്ലൽ, കൈസ്തൂരി എന്നൊക്കെ ഇതിനെ വിശേഷിപ്പിച്ചിരുന്നു.

4. മൃദുസ്വരപ്രാർത്ഥന: "കർത്താവേ ബലവാനായ ദൈവമേ...".

5. അനാച്ഛാദനം: ശോശപ്പാമടക്കി കാസയുടേയും പീലാസയുടേയും മുന്നു വശങ്ങളെച്ചുററി വസ്സുന്നു. അപ്പോൾ "കർത്താവേ ബലവാനായ ദൈവമെ....". എന്ന യാചനാപ്രാർത്ഥന.

6. സ്തോത്രകീർത്തനങ്ങൾ: "നമ്മുടെ കർത്താവീശോ മിശിഹായുടെ കൃപ ...." "നിങ്ങളുടെ വിചാരങ്ങൾ....". "സകലത്തിൻേറയും നാഥനായ ദൈവത്തിനു ....".

7. മുട്ടുകൾകുത്തിച്ചൊല്ലുന്ന മുദ്രസ്ഥാപന പ്രാർത്ഥന: "കർത്താവേ ഞങ്ങളുടെ...".

8. പ്രണാമ പ്രാർത്ഥന രണ്ട്. ഇതും കൃതജ്ഞതാ പ്രാർത്ഥനയാണ്. "പിതാവും പുത്രനും പരിശുദ്ധാത്മാവുമായ മഹത്വമേറിയ ...".

9. വാനവദൂതഗാനം: "ദൈവമേ അങ്ങു പരിശുദ്ധനാകുന്നു....".

10. മുദ്രസ്ഥാപനപ്രാർത്ഥന: "എന്റെ സ്ഥിതി എത്ര ദുർഭഗം....". അനുതാപപ്രാർത്ഥനയാണിതു്. ഇസയാസിന്റെ വാക്കുകളിലാരംഭിക്കുന്നു.

11. സഹായാഭ്യർത്ഥന: "എന്റെ സഹോദരരെ, ഈ കുർബാന...."

12. പ്രണാമപ്രാർത്ഥന മൂന്ന്. കൃതജ്ഞതാപ്രകാശനമാണിതും. "കർത്താവേ എളിയവരും ബലഹീനരുമായ ഈ ദാസരും ...". നമ്മുടെ ആരാധനക്രമത്തിലെ ഏററം ഹൃദയസ്പർശിയായ പ്രാർത്ഥന.

13. സ്ഥാപന വിവരണം: "കർത്താവായ ദൈവമേ, അങ്ങയുടെ പ്രിയപുത്രൻ ഞങ്ങളെ പഠിപ്പിച്ചതുപോലെ....".

14. പവിത്രീകരണം: "ഇതു പാപമോചനത്തിനായി നിങ്ങൾക്കുവേണ്ടി വിഭജിക്കപ്പെടുന്ന എന്റെ ശരീരമാകുന്നു.

നിങ്ങളെല്ലാവരും ഇതിൽ നിന്നു വാങ്ങി ഭക്ഷിക്കുവിൻ.. ........ ഇതു ... എൻെറ രക്തമാകുന്നു. നിങ്ങളെല്ലാവരും ഇതിൽ നിന്നു വാങ്ങി പാനം ചെയ്യുവിൻ''. മിശിഹാ യുടെ സാന്നിദ്ധ്യവും പ്രവത്തനവും നമ്മുടെ ബലിയിൽ അനുഭവമാക്കുന്ന അത്ഭുതകരമായ പ്രാർത്ഥനയാണിതു്.

15. ആജ്ഞാനുസരണം : (Anamnesis). ''ഞാൻ ഈ ചെയ്തതു് നിങ്ങൾ....'' ''കർത്താവായ ദൈവമേ, ഈ മാതൃക പരമ്പരാഗതമായി സ്വീകരിച്ച നിൻെറ നാമത്തിൽ ....''

16. ഏസ്വകീർത്തനം : '' സജീവവും പരിശുദ്ധവും ജീവദായകവുമായ നിൻെറ നാമത്തിനു ... ''

17. മദ്ധ്യസ്ഥ പ്രാത്ഥന : (Diptychs) ''കർത്താവേ ശക്തനായ ദൈവമേ പ്രധാനാചാര്യനും...'' അഖിലലോക ത്തേയും ആശ്ലേഷിക്കുന്ന ഹൃദയവിശാലത പ്രകടമാണ് ഈ പ്രാത്ഥനയിൽ. പ്രപഞ്ചത്തിൻെറ അതിർത്തി കടന്നു് '' മിശിഹായുടെ നാമത്തിൽ വേർപിരിഞ്ഞുപോയ എല്ലാ മരിച്ചവരേയും '' അനുസ്മരിക്കുന്നുണ്ടിതിൽ.

18. സഹായാഭ്യത്ഥന.

19. പ്രണാമപ്രാത്ഥന നാല്യ്. ഇതു സമപ്പണ പ്രാർത്ഥനയാണ്. ദിവ്യബലിയിൽ യഥാർത്ഥത്തിൽ ഒരു സമപ്പണമേയുള്ളു. അതു മിശിഹായെ പിതാവിനു സമപ്പി ക്കുകയാണ്. ബലിയിലെ ഏററം മനോഹരവും അർത്ഥം നിറഞ്ഞതുമായ പ്രാത്ഥന ഇതത്രേ. '' കത്താവായ ദൈവമേ നിൻെറ പ്രിയ പുത്രൻ ഞങ്ങളെ പഠിപ്പിച്ചതുപോലെ ഈ തിരുശരീരരക്തങ്ങൾ വിശുദ്ധ ബലിപീഠത്തിൽ നിനക്കു ഞങ്ങൾ സമപ്പിക്കുന്നു... ''

20. പരിശുദ്ധാത്മാവിൻെറ ആഗമന പ്രാർത്ഥന. Epiclesis. '' കത്താവായ ദൈവമേ നിൻെറ പരിശുദ്ധാ ത്മാവു് എഴുന്നെള്ളി വരട്ടെ ''. '' നിൻെറ ദാസന്മാരുടെ

ഈ കുർബ്ബാനയിൽ അവിടുന്ന് ആവസിച്ച് ... ''. പൗരസ്ത്യ ചിന്താഗതിയിൽ ഈ പ്രാർത്ഥനയ്ക്ക് അത്യധികമായ പ്രാധാന്യമുണ്ട്.

1438-1445വരെ സമ്മേളിച്ച ഫ്ളോറൻസിലെ സൂനഹദോസ് ഒരു വലിയ തക്കത്തിനു പരിഹാരമുണ്ടാക്കി. പാശ്ചാത്യ പൗരസ്ത്യ വീക്ഷണങ്ങൾ തമ്മിലായിരുന്നു തക്കം. വസ്തുഭേദം ദിവ്യബലിയിൽ സംഭവിക്കുന്നതു ക്രിസ്തുവിന്റെ വാക്കുകൾ (കൂദാശ ചെയ്യൽ) വഴിയാണെന്നു സൂനഹദോസു നിർണ്ണയിച്ചു. പൗരസ്ത്യവീക്ഷണമാവട്ടെ പരിശുദ്ധാത്മാവിന്റെ വരവിനോടു വസ്തുഭേദത്തെ ബന്ധിപ്പിച്ചു. പരിശുദ്ധാത്മാവിനു രക്ഷാകമ്മത്തിലുള്ള പങ്കു പ്രത്യക്ഷമാക്കുന്നതിനു പവിത്രീകരണം ( കൂദാശ ചെയ്യൽ ) പരിശുദ്ധാത്മാവിൽ ആരോപിക്കുകയാണു പൗരസ്ത്യ ചിന്താഗതി. ആദ്യം പിതാവിനോടും പിന്നെ സുതനോടും പിന്നീടു പരിശുദ്ധാത്മാവിനോടും പ്രാർത്ഥിക്കുന്നു എന്ന ചിത്രീകരണമാണതു്. ഈ വെളിച്ചത്തിൽ മനസ്സിലാക്കിയാൽ പൗരസ്ത്യവീക്ഷണത്തിൽ തെററല്ല സുന്ദരമായ ആവിഷ്കരണമാണു നാം കാണുക.

21. ഏസപ കീർത്തനം : ''അങ്ങുന്നു ഞങ്ങൾക്കു നൽകിയ എല്ലാ സഹായങ്ങൾക്കും ....''

### C. അനാഫൊറാ കഴിഞ്ഞുള്ള ഭാഗം

1. അനുതാപപ്രാർത്ഥനകൾ. ആദ്യത്തേതു മദ്ധ്യസ്ഥയാചനയാണ്. '' സ്വർഗ്ഗവാസികളുടെ ആനന്ദവും .... '' അടുത്തതു 51-ാം സങ്കീർത്തനം അല്ലെങ്കിൽ 122-ാം സങ്കീർത്തനം ഭാഗികമായി. തുടർന്നു ''ഞങ്ങളുടെ കർത്താവേ ഞങ്ങൾ അയോഗ്യരാകുന്നു .... ''

2. വിഭജനകർമ്മം. ഈ തിരുക്കർമ്മത്തിനു ദിവ്യ ബലിയിൽ വളരെ പ്രാധാന്യമുണ്ട്. അതിൻെറ സ്വഭാവ ത്താൽതന്നെ ഈ തിരുക്കർമ്മം പരിശുദ്ധ കർബാന സ്വീക രണത്തിനു് ഒരുക്കമാണ്. മിശിഹായുടെ മരണത്തിൻെറ യാഥാർത്ഥ്യം എന്ന അഗാധ അർത്ഥവും നാം ഇന്നിതിൽ കാണുന്നു. ആദിമസഭയിൽ ദിവ്യബലി "അപ്പം മുറിക്കൽ ശുശ്രൂഷ" എന്നറിയപ്പെട്ടിരുന്നതു വിഭജനകർമ്മത്തിൻെറ സ്ഥാനം ചൂണ്ടിക്കാട്ടുന്നു.

1. പ്രകീർത്തനപ്രാർത്ഥനകൾ. "ഞങ്ങളുടെ കർത്താ വീശോമിശിഹായേ, അങ്ങയുടെ നാമത്തിനു്..."

"അവർണ്ണനീയമായ ഈ ദാനത്തെക്കുറിച്ച്...."

2. വിഭജനം. "കർത്താവായ ദൈവമേ, അങ്ങ യുടെ പ്രിയ പുത്രനും ഞങ്ങളുടെ കർത്താവുമായ ഈശോ മിശിഹായുടെ ശരീരരക്തങ്ങളെ യഥാർത്ഥ വിശ്വാസ ത്തോടെ ഞങ്ങൾ സമീപിക്കുകയും വിഭജിച്ച് മുദ്രിതമാക്കു കയും ചെയ്യുന്നു ...."

സീറോ മലബാർ റീത്തിൽ തിരുവോസ്തി രണ്ടു തുല്യ ഭാഗങ്ങളായി വിഭജിക്കുന്നു.

3. മുദ്രണം. തിരുശ്ശരീരംകൊണ്ടു തിരുരക്തത്തിലും തിരുരക്തംകൊണ്ടു നനഞ്ഞതും വിഭജിതമായതുമായ ഒരു ഭാഗംകൊണ്ടു മറേറ ഭാഗത്തിലും കുരിശടയാളം വരയ്ക്കുന്നു. ദിവ്യബലിയിൽ അൾത്താരയിൽ സന്നിഹിതനാകുന്നതു് ഉത്ഥാനം ചെയ്ത മിശിഹായാണ്. തന്മൂലം തിരുശ്ശരീര ത്തിൽ തിരുരക്തവും തിരുരക്തത്തിൽ തിരുശ്ശരീരവും ഉണ്ട്. ഈ യാഥാർത്ഥ്യത്തെ സാദൃശീകരിക്കുന്നതിനാണു മുദ്രണം അല്ലെങ്കിൽ കുരിശടയാളം വരയ്ക്കൽ. "നമ്മുടെ കർത്താവീ ശോമിശിഹായുടെ അമൂല്യമായ രക്തം ...." "നമ്മുടെ കർത്താവീശോമിശിഹായുടെ തിരുശ്ശരീരം ...."

4. സംയോജനം. വിഭജിച്ച തിരുശ്ശരീരഭാഗങ്ങൾ കൂട്ടി യോജിപ്പിച്ചുകൊണ്ടു ചൊല്ലുന്ന പ്രാർത്ഥന "ഉയർപ്പിന്റെ പ്രത്യാശയും സ്വർഗ്ഗരാജ്യത്തിൽ നവമായ ജീവനും" ലഭിക്കുന്നതിനാണ്. ഉത്ഥാനത്തെ സൂചിപ്പിക്കുകയാണു സംയോജനകർമ്മം. "സ്തുത്യർഹവും പരിശുദ്ധവും ജീവദായകവും ദൈവികവുമായ ...." എന്നാരംഭിക്കുന്ന പ്രാർത്ഥനയാണത്.

5. കൃതജ്ഞതാപ്രാർത്ഥന. "ഞങ്ങളുടെ കർത്താവീശോമിശിഹായേ അങ്ങേക്കു സ്തുതി ...."

3. പരിശുദ്ധ കർബാന സ്വീകരണത്തിനൊരുക്കം.

ഏറ്റുപറച്ചിൽ...

ഏസ്വാകീർത്തനം : " നമ്മുടെ കർത്താവീശോമിശിഹായുടെ കൃപയും ... "

4. മദ്ധ്യസ്ഥ - ശൃംഖല പ്രാർത്ഥന.

1. ശുശ്രൂഷി : " നമ്മുടെ രക്ഷകന്റെ അമൂല്യമായ ശരീരരക്തങ്ങളുടെ രഹസ്യങ്ങളെ ...." "കർത്താവേ അങ്ങേ ദാസരുടെ പാപങ്ങളും ..."

2. "കർത്താവേ നിന്റെ ദാസരുടെ പാപങ്ങളും ...."

5. "സ്വർഗ്ഗസ്ഥനായ പിതാവേ" ... പ. കുർബ്ബാന സ്വീകരണത്തിനൊരുക്കമായാണു കർത്തൃപ്രാർത്ഥന ഇവിടെ ചൊല്ലുക.

6. സമാധാനാശംസ. "നിങ്ങൾക്കു സമാധാനം". ഉത്ഥാനം ചെയ്ത മിശിഹായുടെ സാന്നിദ്ധ്യം, അവിടുത്തോടുള്ള ഐക്യം എന്നിവ സൂചിപ്പിക്കുന്നു.

7. ക്ഷണം. "വി. കുർബ്ബാന വിശുദ്ധർക്കുള്ളതാകുന്നു". അനുതാപം, വിശ്വാസം, എളിമ എന്നിവയാൽ പവിത്രമായ മനസ്സാക്ഷിയാവശ്യകമാണ് വി. കർബാന സ്വീകരിക്കുന്നതിനു്.

8. വി. കർബാനസ്വീകരണം. "കർത്താവേ അങ്ങയുടെ തിരുശ്ശരീരം എനിക്കു ശിക്ഷാവിധിക്കു ഹേതുവാകാതെ ........". "സ്വർഗ്ഗീയമണവാളാ അങ്ങയുടെ വിരുന്നിനു ക്ഷണിക്കപ്പെട്ടവക്ക് അങ്ങയുടെ അമൂല്യരക്തത്തിന്റെ കാസാ....".

"മിശിഹായുടെ ശരീരവും രക്തവും നിത്യജീവൻ നല്കട്ടെ."

9. ഗീതം അല്ലെങ്കിൽ നിറുത്തിച്ചൊല്ലുന്ന കീർത്തനം "സഹോദരരേ ...." (കാലമനുസരിച്ചു മാറുന്നു).

10. കൃതജ്ഞതാപ്രാർത്ഥനകൾ. "നിത്യം പിതാവും പുത്രനും....". "മനുഷ്യവർഗ്ഗത്തിന്റെ......".

11. സമാപനജപവും ആശീർവാദവും. "തന്റെ ശരീരരക്തങ്ങളാൽ നമ്മെ ധന്യരാക്കിയ മിശിഹായെ നമുക്കു സ്തുതിക്കാം....".

12. വിടവാങ്ങൽ പ്രാർത്ഥന: "വിശുദ്ധീകരണത്തിന്റെ ബലി പീഠമേ, സ്വസ്തി ....". അതിമനോഹരമായ ഒരു പ്രാർത്ഥന.

# 11

## കൂദാശകൾ: മൗതികശരീരത്തിലെ അർച്ചനാനുകൂല്യങ്ങൾ

കാണാൻപാടില്ലാത്ത ദൈവവരപ്രസാദത്തിന്റെ കാണാവുന്ന അടയാളമാണ് കൂദാശ എന്നു മതബോധന ക്ലാസ്സുകളിൽ നാം പഠിച്ചിട്ടുണ്ട്. ആശയം തികച്ചും ശരിയാണ്. എങ്കിലും പ്രസാദവരത്തെ ഒരു വസ്തുവെന്നു സങ്കല്പിക്കുന്ന ഒരു പ്രതീതിയാണു ഈ നിർവചനം പലപ്പോഴും ഉളവാക്കുക. ഈ അവതരണം അപര്യാപ്തമാണ് ഇന്നത്തെ വിലയിരുത്തലിൽ.

കൂദാശ മിശിഹായോടുള്ള ആഭിമുഖ്യം എന്നതാണ് ആധുനിക വീക്ഷണം. പ്രസാദവരത്തെ ഒരു ജീവനായി വിശേഷിപ്പിക്കുക. മിശിഹാ നമ്മിൽ എന്ന അവസ്ഥയാണു പ്രസാദവരം. ഇവിടെ കൂദാശകൾ സമ്പർക്കമാദ്ധ്യമങ്ങളാണ്, ഐക്യത്തിനുള്ള സംവിധാനമാണ്, ദൈവത്തെ അനുഭവമാക്കലാണ്. കൂദാശകളിൽ ക്രൈസ്തവ ദൈവവിളിയുടെ മനോഹാരിത സ്പഷ്ടമാകുന്നു. ദൈവാരാധനയുടെ അതിവിശിഷ്ടമായ ആനുകൂല്യങ്ങളാണു കൂദാശകൾ നമുക്കു നല്കുക.

## മൗതികശരീരം.

ആരാധനക്രമത്തിന്റെ മമ്മം ക്രിസ്തുവിൻെറ രക്ഷാപ്രവത്തനങ്ങളിൽ പങ്കാളിത്തമാണ്. രക്ഷാകരപ്രവത്തനം മൗതികശരീരത്തിലാണ നിർവഹിക്കപ്പെട്ടക. മൗതിക ശരീരം കൂടാതെ ക്രിസ്തുവിൻെറ രക്ഷാകരപ്രവത്തനം യാഥാത്ഥ്യമാവുന്നില്ല.

"ഞാൻ മുന്തിരി വള്ളിയും നിങ്ങൾ ശാഖകളമാവുന്നു". (യോഹ. 15. 5). ഭൂമിയിൽ ജീവിച്ചിരുന്ന ക്രിസ്തുവിനു ഭൗമികമായ ഒരു ശരീരമുണ്ടായിരുന്നു. അതു് ഇന്നു സ്വർഗ്ഗത്തിലാണ്; ഉത്ഥാന മഹത്വമണിഞ്ഞ രീതിയിലുമാണ്. ഭൂതാത്മകമായിരുന്ന ഭൗമികശരീരത്തിലല്ല ഇന്നു ക്രിസ്തു നമ്മുടെയിടയിൽ ജീവിക്കുന്നതും പ്രവത്തിക്കുന്നതും. പ്രത്യുത മൗതികശരീരത്തിലൂടെയാണ്.

മൗതിക ശരീരം ഒരു യാഥാത്ഥ്യമാണ്. അതു ഭൂതാത്മകമല്ല. ഭൗമിക ശരീരത്തെപ്പോലെ അതിനു ആകൃതിയില്ല. എങ്കിലും അതിനു അസ്തിത്വമുണ്ട്. അതു് ഒരു സമൂഹമാണ്. ജീവനുണ്ടതിനു്; പ്രവത്തനശേഷിയുമുണ്ട്. ക്രിസ്തുവിനോട്ട് യോജിച്ചിരിക്കുന്ന മനുഷ്യസമൂഹമാണതു്. നമ്മുടെ ശിരസ്സു ശരീരത്തോട്ട യോജിച്ചിരിക്കുന്നതുപോലെ ക്രിസ്തു നമ്മോട്ട യോജിച്ചിരിക്കുന്നു മൗതിക ശരീരം വഴി. ശിരസ്സിനെ കൂടാതെ ഒരു ശരീരത്തിനു പ്രവത്തനം സാദ്ധ്യമല്ല. അതുപോലെ മൗതികശരീരത്തിനു ക്രിസ്തുവിനെ കൂടാതെ ജീവിതം അസാദ്ധ്യമാണ്. ഈ ജീവിതം വഴി നാം സമർപ്പിക്കുന്ന ദൈവാരാധന ക്രിസ്തു സമർപ്പിക്കുന്ന ആരാധനയാവുന്നു. ക്രിസ്തുവിൻെറ ആരാധന നമ്മുടേതുമാവുകയാണ്. മൗതികശരീരത്തിൽ നാം നമ്മുടെ ശക്തികളെ ഉല്ലംഘിക്കുന്ന പ്രവത്തനമണ്ഡലങ്ങളിലേയ്ക്കു പ്രവേശിക്കുന്നു.

ആരാധനക്രമത്തിൻെറ മുഴുവൻ അടിസ്ഥാനം നാം ക്രിസ്തുവിനോട് ഒന്നാകുന്ന സംവിധാനമാണ്. ഈ ഒന്നാകൽ പ്രക്രിയ ക്രൈസ്തവജനതയുടെ മുഴുവൻ പൈതൃകമത്രേ. P. O. 2. (Presbyterorum ordinis). അതു വൈദികമേലദ്ധ്യക്ഷവിഭാഗത്തിൻെറ മാത്രമായ ഒരു യാഥാത്ഥ്യമല്ല. മൗതികശരീരമെന്ന അടിസ്ഥാനാശയത്തിൽ നിന്നുമാത്രമേ ആരാധനക്രമത്തെ അതിൻെറ മുഴുവൻ പരിമാണത്തിൽ മനസ്സിലാക്കുവാൻ നമുക്കു സാദ്ധ്യമാവൂ. ഇവിടെ നിന്നാരംഭിച്ചില്ലെങ്കിൽ ആരാധനക്രമത്തിൽ ഐക്യത്തിൻെറ തത്വം നമുക്കു നഷ്ടമാകും. ഈ വീക്ഷണമില്ലെങ്കിൽ ആരാധനക്രമം അവ്യക്തതകളുടെ മേഖലയാവും; അന്ത:സത്തയില്ലാത്ത ആചാരങ്ങളായി തരം താഴും; ശൂന്യതയിലേക്കു കൈ ചൂണ്ടുന്ന കോലാഹലങ്ങളാവും.

## കൗദാശികതത്വം

മൗതികശരീരത്തിലുള്ള ഏററം വിശിഷ്ടമായ പ്രവർത്തനത്തിനുള്ള വ്യവസ്ഥയാണ് കൗദാശികതത്വമെന്നു പറയാം. നമ്മുടെ പ്രവത്തനങ്ങളിൽ ക്രിസ്തുവിൻെറ പ്രവത്തനങ്ങൾ പ്രത്യക്ഷമാവുന്ന സംവിധാനമാണ് കൗദാശികതത്വം. സ്വാഭാവിക പ്രതിരൂപങ്ങൾ വഴി അതിസ്വാഭാവികജീവനിൽ പങ്കാളിത്തം നേടുന്ന പ്രക്രിയയെ കൗദാശിക പ്രവത്തനത്തിന്റെ സാരാംശമെന്നു വിശേഷിപ്പിക്കാം.

ഒരുദാഹരണമെടുക്കാം. ത്രിവണ്ണപതാക മുദ്രണം ചെയ്തിരിക്കുന്ന ഒരു തുണിക്കഷണത്തിനു ഭാരതത്തിന്റെ പ്രതീകമാകാൻ കഴിവുണ്ട്. ആർഷഭാരതത്തിൻെറ വിരക്തിയേയും ധീരതയേയും കുറിക്കുന്നു കാവിവണ്ണം. ശ്വേതമാവട്ടേ സത്യത്തിൻേറയും ശാന്തിയുടേയും അടയാളമാണ്. പച്ചനിറം വിശ്വാസത്തേയും പൗരുഷത്തേയും വിളിച്ചറി

യിക്കുന്നു. അശോകചക്രം വിശിഷ്ടവും പുരാതനവുമായ ഭാരതസംസ്കാരം, ചലനാത്മകത, ശാന്തിനിർഭരമായ വിപ്ലവം എന്നിവയുടെ സൂചനയാണ്. അശോകചക്രവും ത്രിവർണ്ണങ്ങളും മുകളിൽ പറഞ്ഞ യാഥാർത്ഥ്യങ്ങളുടെ അടയാളങ്ങളാണ്; ആശയങ്ങളുടെ കൈചൂണ്ടികളാണ്; ആദർശങ്ങളുടെ ഉദ്ഘോഷമാണ്. അടയാളങ്ങൾ വഴി ആശയവിനിമയവും യാഥാർത്ഥ്യങ്ങളിലേയ്ക്കുള്ള അവരോഹണവും മനുഷ്യപ്രകൃതിക്കു സഹജമായ പ്രവർത്തനങ്ങളാണ് എന്നും.

മനുഷ്യനുസഹജമായ അടയാളബോധത്തെ ഉൾക്കൊള്ളുന്നുണ്ട് കൗദാശികതത്വം, അടിസ്ഥാനപരമായി. ത്രിവർണ്ണപതാക ചരിത്രത്തിലെ ഭാരതത്തേയും ഭാവനയിലെ ഭാരതത്തേയും നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നുണ്ട്. എന്നാൽ ചരിത്രത്തിനും ഭാവനയ്ക്കും അതീതമായ ഒരു വ്യവസ്ഥിതിയേയാണ് കൗദാശികതത്വം ഉൾക്കൊള്ളുക. പ്രപഞ്ചത്തിൽ ഒന്നിനോടും താദാത്മ്യമില്ലാത്ത പ്രവർത്തനമാണതു്. ക്രിസ്തുവിൽ നിന്നാണതുയിർക്കൊള്ളുക. അവിടുന്നു് ഈ വ്യവസ്ഥിതിക്കു രൂപം കൊടുത്തില്ലായിരുന്നെങ്കിൽ മനുഷ്യചിന്തയും ഭാവനയും അഭിലാഷവും അതു കണ്ടെത്തുമായിരുന്നില്ല.

കൗദാശികതത്വം പ്രവർത്തിക്കുന്നുണ്ടിന്നു് എന്നു നാം അറിയുന്നു. എങ്കിലും എങ്ങനെയാണതു പ്രവർത്തിക്കുന്നതു് എന്നു നമുക്കജ്ഞാതമാണ്. അതു ഒരു രഹസ്യമാകുന്നു. ചരിത്രത്തിൽ സമാരംഭിച്ചതെങ്കിലും, മനുഷ്യശക്തികളേയും ഭൗതികപദാർത്ഥങ്ങളേയും ഉപയോഗിക്കുന്നതെങ്കിലും, അവയെ എല്ലാം അതിശയിക്കുന്ന ദൈവിക ശക്തികൾ കൂദാശയിലുണ്ട്.

ക്കൂദാശ ക്രിസ്തുവിന്റെ പ്രവൃത്തിയാണ്. ക്കൂദാശ മൗതികശരീരത്തിൽ ക്രിസ്തുവിൻെറ പ്രവർത്തിയാണ്. മൗതികശരീരത്തിൻെറ പ്രവൃത്തിയെങ്കിൽ ക്കൂദാശ നമ്മുടേയും പ്രവർത്തിയാണ്. ക്രിസ്തുവിൻെറ പ്രവൃത്തികളിലുള്ള പങ്കാളിത്തം വഴി അവിടത്തെ സമുദ്ധാരണപദ്ധതി നാം യാഥാർത്ഥീകരിക്കുന്നു. നമ്മുടെ വിശുദ്ധീകരണമാണതിൻെറ ഫലം.

കൗദാശികതത്വം ഭൂതവർത്തമാനഭാവികാലങ്ങളെ ആശ്ലേഷിച്ചാണു നില്ക്കുക. അതു ബത്‌ലഹത്തേയും, കഫർണറാമിനേയും, കാൽവരിയേയും, ഒലിവുമലയേയും സെഹിയോനേയും, നമ്മേയും, സ്വർഗ്ഗീയ ജറൂസലത്തേയും കൂട്ടിയിണക്കുന്ന ഒരു സുവർണ്ണശൃംഖലയാണ്. കൗദാശികതത്വം വഴി നമുക്കു ലഭിക്കുന്ന നിധികളിൽ ഏററം വിശിഷ്ടമായവ പരിശുദ്ധ കർബാനയും നിത്യജീവനുമാണ്.

വി. തോമസ് അക്വയ്നാസു പറഞ്ഞു : ക്കൂദാശ ഒരു സ്മാരക സാദൃശ്യമാണ്, പ്രകാശന സാദൃശ്യമാണ്, സൂചക സാദൃശ്യമാണ് ". അതു ക്രിസ്തുവിൻെറ പീഡാസഹനത്തോടും മരണത്തോടും തൊട്ടിരിക്കുന്നു. അതു പ്രസാദവരം നല്കുന്നു. അതു നിത്യഭാഗ്യത്തിനച്ചാരവുമാണ്. ( Summa 3. q. 60. a. 3 ).

## രണ്ടു് ഉദാഹരണങ്ങൾ

മാമ്മോദീസാ. മാമ്മോദീസാ എന്ന ക്കൂദാശ ക്ഷാളനമാണ്. അല്പംകൂടെ വ്യക്തമായി പറഞ്ഞാൽ ശുദ്ധീകരണത്തിൻെറ അടയാളമാണ്. ക്ഷാളനം മജ്ജനത്തിനു പകരം വന്നതാണ്. ജലത്തിൽ മാമ്മോദീസാർത്ഥിയെ മുക്കുന്നതു വഴി ക്രിസ്തുവിൻെറ മരണത്തേയും അവിടെനിന്നുയരുന്നതു

വഴി ക്രിസ്തുവിന്റെ ഉത്ഥാനത്തേയും സാദൃശ്യമാക്കുകയാണു് മാമ്മോദീസാ. ക്ഷാളനമോ, മജ്ജനമോ വഴി ക്രിസ്തുവിന്റെ പെസഹാരഹസ്യത്തിൽ പങ്കാളിത്തം ഒരു യാഥാർത്ഥ്യ മാവുന്നു. നാം പ്രവർത്തിക്കുന്നിടത്തു ക്രിസ്തുവും പ്രവർത്തി ക്കുന്നു.

ദിവ്യബലിയും ഇങ്ങനെതന്നെ. നാം അപ്പവും വീഞ്ഞും അൾത്താരയിൽ സമർപ്പിക്കുന്നു. ക്രിസ്തുവിന്റെ മരണ ത്തിലും ഉത്ഥാനത്തിലും നമുക്കു ലഭിക്കുന്ന ഒരു യാഥാർത്ഥ്യ മാണു ഫലം. നാം ക്രിസ്തുവിലൂടെ പ്രവർത്തിക്കുന്നു. കാൽ വരിയിലേയും അന്ത്യ അത്താഴത്തിലേയും അർപ്പണങ്ങളിൽ നാം പങ്കാളികളാവുന്നു. ദിവ്യബലി അർപ്പിക്കപ്പെടുന്ന കൂദാശയും ദിവ്യകാരുണ്യം ഐക്യപ്പെടുത്തുന്ന കൂദാശയു മാണു്. ബലി അടിസ്ഥാനപരമായി കൂദാശതന്നേ യാണെന്നു പറയാം.

## ചുരുക്കത്തിൽ

മൗതികശരീരത്തിൻെറ ശിരസ്സായ ക്രിസ്തു തൻെറ വിശുദ്ധീകരണം നിർവ്വഹിക്കുന്നു. അതിനുള്ള സംവിധാന മാണു കൂദാശകൾ. മൗതികശരീരത്തിൽ ക്രിസ്തു പ്രാർത്ഥി ക്കുന്നു. അതാണു കാനോനനമസ്കാരം. ലിററർജി അല്ലെ ങ്കിൽ ആരാധനക്രമം ജനസേവനമാണു്. ക്രിസ്തുനാഥൻെറ ജനസേവനംതന്നേയാണു് ആരാധനക്രമം. ചരിത്രത്തിലെ ക്രിസ്തു നിർവ്വഹിച്ച രക്ഷ നൽകൽ എന്ന സേവനത്തിൻെറ തുടർച്ചയാണു് ആരാധനക്രമം. കൂദാശകളാണു് അതിൻെറ ഉപാധികൾ. കൂദാശകളിൽ ക്രിസ്തുവിൻെറ പ്രവർത്തനവും നമ്മുടെ പ്രവർത്തനവും നമുക്കു പരിശോധിക്കാം. ഈ അദ്ധ്യായത്തിൽ ആറു കൂദാശകളിലേയ്ക്കു നമ്മുടെ ചിന്ത കടന്നു ചെല്ലുന്നു.

## 1. മാമ്മോദീസാ

മനുഷ്യാവതാരംവഴി ക്രിസ്തു നമ്മുടെ സഹോദരനായി. മാമ്മോദീസാവഴി നാം ക്രിസ്തുവിൻെറ സഹോദരരാകുന്ന ഒരത്ഥത്തിൽ. സഹോദരർ മാത്രമല്ല അവിടുത്തെ ശരീരംതന്നേയാവുന്നു, പൂർണ്ണമായ അത്ഥത്തിൽ.

ക്രിസ്തുനാഥൻെറ ജനനം, ജീവിതം, മരണം, ഉത്ഥാനം എന്നിവയെ മനുഷ്യരക്ഷാകർമ്മത്തിൻെറ പശ്ചാത്തലത്തിൽ വിശേഷിപ്പിക്കുന്നതു പെസഹാരഹസ്യമെന്നാണ്. മിശിഹായുടെ പ്രവർത്തനങ്ങളിൽ ഏററം പ്രാധാന്യമർഹിക്കുന്നവ അവിടുത്തെ മരണവും ഉയിപ്പുമാകുന്നു. ഇവയിൽ നമുക്കു പങ്കാളിത്തം നൽകുകയാണു കൂദാശകളോരോന്നും, ഓരോ വിധത്തിൽ. നാം ക്രിസ്തുവിനോടുകൂടെ മരിക്കുകയും ഉയിക്കുകയും ചെയ്യുക ആവശ്യകമാണ്. ഈ യാഥാത്ഥ്യം പ്രകാശിപ്പിക്കുന്നതിനു ക്രിസ്തു തിരഞ്ഞെടുത്ത അടയാളമാണു മാമ്മോദീസാ. സ്വീകരിക്കുന്ന ആളിനെ വെള്ളത്തിൽ മുക്കുകയായിരുന്നു ആദിമസഭയിലെ പാരമ്പര്യം, ഈ കൂദാശ പരികർമ്മം ചെയ്യുമ്പോൾ. വെള്ളത്തിൽ മുങ്ങുന്നതു ക്രിസ്തുനാഥൻ കല്ലറയിലേക്ക് ഇറങ്ങിയതിനേയും (മരണം) ജലത്തിൽനിന്നുയരുന്നതു ക്രിസ്തുനാഥൻ ഉത്ഥാനം ചെയ്തതിനേയും പ്രതിനിധീകരിക്കുന്നതിനാണ്. ( Rom. 6. 4 ). ജറുസലത്തെ വി. സിറിൾ നൽകുന്ന ഉദ്ബോധനം ശ്രദ്ധേയമത്രേ. "മാമ്മോദീസ പാപത്തിൻെറ കഴുകൽ മാത്രമാണെന്ന് ആരും ചിന്തിക്കാതിരിക്കട്ടെ ... അതു ക്രിസ്തുവിന്റെ മരണത്തിലും ഉത്ഥാനത്തിലുമുള്ള പങ്കാളിത്തമാണ്. അവ ക്രിസ്തുവിൽ യഥാർത്ഥത്തിൽ സംഭവിച്ചു. പക്ഷെ നിങ്ങളുടെ കാര്യത്തിൽ, ക്രിസ്തുവിൻെറ പീഡാസഹനം, മരണം എന്നിവയുടെ സാദൃശ്യം ( likeness ) മാത്രമാണു

സംഭവിക്കുക. എങ്കിലും ക്രിസ്തുവിന്റെ സമുദ്ധാരണം (Salvation) സാദൃശ്യത്തിൽ മാത്രമല്ല യഥാർത്ഥത്തിൽ അനുഭവമായി നിങ്ങൾ സ്വീകരിക്കുകയാണ്". (Sacred Mystegogical Catechesis. 5 : Cyril of Rome)

മാമ്മോദീസ ക്രിസ്തുവിന്റെ ജീവനിൽ പങ്കു നല്കുന്നു. ആ പങ്കാളിത്തത്തേയാണു നാം പ്രസാദവരമെന്നു വിശേഷിപ്പിക്കുക. "നാം ക്രിസ്തുവിനനുരൂപരാകുന്നു" എന്നു വി. പൗലോസു പറയുമ്പോൾ ഉദ്ദേശിക്കുന്ന അർത്ഥം ഇതുതന്നേയാണ്. ഈ സാദൃശ്യത്തേയാണു മാമ്മോദീസയിലെ മുദ്ര (Baptismal Character) എന്നു വിളിക്കുക. മുമ്പു ചെയ്യാൻ സാദ്ധ്യമല്ലാതിരുന്ന പ്രവൃത്തികൾ സാദ്ധ്യമാക്കുകയാണു മാമ്മോദീസ. കാരണം മാമ്മോദീസാസ്നാനശേഷം ആത്മാവു വ്യത്യസ്ഥമാകുന്നു. ദൈവത്തോടു നവമായ ഒരു ബന്ധം സംജാതമാവുകയായി. വിശിഷ്ടമായ ഈ ബന്ധത്തിന്റെ ഏററം മഹത്തായ പ്രവർത്തനം ആരാധനക്രമമാണ്. ക്രിസ്തു സംഭവംവഴി നമ്മുടെ പ്രവർത്തനം ഏററം വിശിഷ്ടമായ ഒരു പരിമാണത്തിലെത്തുന്നു. തന്മൂലം നമുക്കു മുമ്പ് അസ്തിത്വമുണ്ടായിരുന്ന ഒരു പദ്ധതിയിൽ നാം ഭാഗഭാക്കുകളാവുന്നു. നമുക്കു മുമ്പു വ്യക്തിത്വമുണ്ടായിരുന്ന ഒരു യാഥാർത്ഥ്യത്തിലേക്കു നാം ഏകീകരിക്കപ്പെടുന്നു. നമുക്കു മുമ്പു ജീവന്റെ പ്രസരണം ലഭിച്ച ഒരു ശരീരത്തിന്റെ അവയവങ്ങളാകുന്നു നാം. ഈ പദ്ധതിയാണു മൗതികശരീരം; ഈ വ്യക്തിത്വമാണു മൗതികശരീരം; ഈ ജീവന്റെ പ്രസരണമണ്ഡലമാണു മൗതികശരീരം. ഇതുവഴി നാം ക്രിസ്തുവിനോട് ഏകശരീരമാകുന്നു. തന്മൂലം ക്രിസ്തുവിന്റെ പ്രവർത്തനം നമ്മുടെ പ്രവർത്തനമാവുന്നു; അവിടുത്തെ രഹസ്യങ്ങൾ നമ്മുടെ പ്രവർത്തനമാവുന്നു. ക്രിസ്തു നമ്മിലൂടെ പ്രവർത്തിക്കുന്നു.

## 2. സൈഥര്യലേപനം

മാമ്മോദീസാവഴി ക്രൈസ്തവൻ ക്രിസ്തുവിനോട്ട് ഏകീകരിക്കപ്പെടുന്നു. എങ്കിലും ആ നിലയിൽ മാത്രം എന്നും തുടന്നാൽ മതിയാകയില്ല. ക്രൈസ്തവൻ വളച്ച് പ്രാപിക്കണം. അവൻെറ കഴിവുകൾ വികസിക്കണം. ഒരു ശിശു വളൻ സമൂഹത്തിൽനിന്നു പലതും സ്വീകരിക്കുകയും സമൂഹത്തിനു പലതും നൽകുകയും ചെയ്യുന്നു. മൗതികശരീരത്തിലെ വളർച്ച സാധിതമാവുക സൈഥര്യലേപനംവഴിയാണ്. ഈ കൂദാശ ഒരുവനെ ക്രിസ്തുവിനോട്ട കൂട്ടതൽ അനുരൂപനാക്കുന്നു.

കൈവയ്പും ലേപനവുമാണു സൈഥര്യലേപനത്തിൻെറ അടയാളങ്ങൾ. കൈവയ്പ്പ പുതിയ ശക്തികളെയും ലേപനം ആരോഗ്യ ദൃഢതകളേയും കുറിക്കുന്നു. പരിശുദ്ധാത്മാവിൻെറ സാന്നിദ്ധ്യവും ദാനങ്ങളുമാണു യാഥാർത്ഥ്യം. ഈ കൂദാശ നൽകുന്ന മുദ്ര ക്രിസ്തുവിനോടുള്ള സാദൃശ്യംതന്നേയാണ്. സൈഥര്യലേപനം ഉളവാക്കുന്ന ദൃശ്യം മാമ്മോദീസയുടേതിനേക്കാൾ അധികമാകുന്നു എന്നു വി. തോമസ്സ് അക്വയ്നാസ്സ് പറയുന്നു. (Summa 3. 63. 3).

മാമ്മോദീസായും സൈഥര്യലേപനവുംവഴി ക്രിസ്തുവിനോട്ട സദൃശ്യരാകുന്നവർ കൂട്ടതൽ പൂർണ്ണിമയിലേക്കു നയിക്കുന്ന പ. കുർബ്ബാനയ്ക്കു് അണയണം. ക്രൈസ്തവാനുഭവത്തെ പരിപൂർണ്ണതയിലേക്കു നയിക്കുന്നതു പ. കുർബ്ബാനയാണ്. ദൈവികജീവൻെറ പൂർണ്ണമായ പ്രസരണം പ. കുർബ്ബാനയിലൂടെയാണു സാധിക്കുക. മൗതികശരീരത്തിലെ പരിപൂർണ്ണമായ അംഗത്വത്തിനു പ. കുർബ്ബാന അനുപേക്ഷണീയമാകുന്നു. ഈ കൂദാശയെപ്പററി നാം അടുത്ത അദ്ധ്യായത്തിൽ പ്രതിപാദിക്കും.

Dom Godfrey Diekmann O. S. B. നൽകുന്ന ഒരുദ് ബോധനത്തോടെ ഈ ഭാഗം അവസാനിപ്പിക്കാം. അദ്ദേഹം പറയുന്നു : "പ്രവേശനത്തിന്റെ കൂദാശകൾ മൂന്നും നമുക്കു ക്രിസ്തുജീവന്റെ പൂർണ്ണിമ നൽകുന്നു. അവ ക്രൈസ്തവ ജീവിതത്തിന്റെ പ്രഭവസ്ഥാനങ്ങളത്രേ. ക്രിസ്തുജീവൻ നമുക്കുള്ളതുകൊണ്ടുമാത്രമാണു ക്രിസ്തുസദൃശ്യമായ പ്രവൃത്തികൾ ചെയ്യാൻ നമുക്കു സാധിക്കുക. നമുക്കു ക്രിസ്തു ജീവനുള്ളതു കാരണം ക്രൈസ്തവരീതിയിൽ വർത്തിക്കാൻ നാം ബാദ്ധ്യസ്ഥരാകുന്നു".

## 3. വിവാഹം

മൗതികശരീരം ഭൗമികശരീരമെന്നപോലെ വളർച്ചയ്ക്കും പ്രജനനത്തിനും വിധേയമാണ്. വളർച്ചയും പ്രജനനവും ജീവന്റെ നിയമമാകുന്നു.

ശരീരശാസ്ത്രജ്ഞന്മാർ പറയുന്നതു നിങ്ങളുടെ ശരീരത്തിൽ ഏഴു വത്സരങ്ങൾക്കുമുമ്പുണ്ടായിരുന്ന ജീവകോശങ്ങളിൽ ഒന്നുപോലും ഇന്നില്ലെന്നാണ്. നാം കഴിക്കുന്ന ഭക്ഷണത്തെ ശരീരം സ്വാംശീകരിക്കുന്നു. ചയാപചയംവഴി (metabolism) ജീവകോശങ്ങൾ നിരന്തരം പുതുതാകുന്ന പ്രക്രിയ സുതരാം തുടർന്നു വരുന്നു. പഴയവ അപ്രത്യക്ഷമാവുന്നു. എങ്കിലും നിങ്ങളുടെ ശരീരം മററാരുടേതുമാകുന്നില്ല. മാററങ്ങളെല്ലാം നിങ്ങളുടെ ശരീരത്തിലാണുണ്ടായതു്.

പന്തക്കുസ്താദിവസം പൂർണ്ണിമയിൽ ഉരുവാക്കപ്പെട്ട മൗതികശരീരത്തിൽ വളർച്ചയുടേയും വികാസത്തിന്റേയും അനുഭവങ്ങൾ ഇന്നോളം ദൃശ്യമാണ്. യഹൂദ സഹോദരങ്ങളിൽനിന്നുള്ള പീഡനങ്ങൾ, റോമൻ സാമ്രാജ്യത്തിന്റെ

ബീഭത്സ മർദ്ദനം, ഭൂഗർഭത്തിലെ സുദീർഘജീവിതം, കോൺസ്റ്റൻറൈൻ ചക്രവർത്തി സമാരംഭിച്ച സുവർണ്ണദശ, ഷാർളമെയിനിൻെറ വിശ്രുതകാലം; മദ്ധ്യയുഗങ്ങളിലെ നിഴലും വെളിച്ചവും ഇടകലർന്ന ശതകങ്ങൾ, വിജ്ഞാന പുനരുദ്ധാരണത്തിൻെറ നേട്ടങ്ങളും കോട്ടങ്ങളും വന്ന കാല ഘട്ടം, നവീകരണപ്രസ്ഥാനം സൃഷ്ടിച്ച പ്രതിസന്ധികൾ, ഫ്രഞ്ചുവിപ്ലവത്തിൻെറ രക്തപങ്കിലമായ ദശകം, നെപ്പോ ളിയൻെറ പ്രതാപോന്മത്തതയുടെ ഉദയാസ്തമനങ്ങൾ, ഹിററ് ലരുടെ നരവേട്ടയുടേയും യുദ്ധക്കൊതിയുടേയും കാലം, സ്റ്റലിൻ, ലെനിൻ പ്രഭൃതികളുടെ രക്തച്ചൊരിച്ചിലിൻേറയും സ്വേച്ഛാധിപത്യത്തിൻേറയും പ്രതികരണങ്ങൾ, കെന്നഡി യുടെ പ്രഗത്ഭമായ നേതൃത്വത്തിൻെറ വത്സരങ്ങൾ മുതലായ വയ്യൊക്കെ സാക്ഷ്യം വഹിച്ചതു് ഒരേ സഭയാണു്. തലമുറ തോറും വ്യതിയാനങ്ങൾ പലതു വന്നുപോയി. അവമാനവും ബഹുമാനവും സഭയ്ക്കു് അകമ്പടിയായി കടന്നുപോയി. അവയിലെല്ലാം സഭ വളരുകയായിരുന്നു. മൗതികശരീര മായ സഭയിലേക്കുള്ള ഏകീകരണം സാധിതമാവുകയായി രുന്നു ഈ കാലമെല്ലാം. സമയാന്ത്യംവരെ ഈ ഏകീകരണം തുടരും.

മൗതിക ശരീരത്തിനു് അംഗങ്ങൾ പലതുണ്ടു്. എല്ലാ അംഗത്തിനും ഒരേ കൃത്യമല്ല നിർവഹിക്കാനുള്ളതു്. (റോമ. 12· 4.) ചിലർ സ്വാഭാവികജീവിതത്തിൽ സന്താ നങ്ങളെ ജനിപ്പിക്കുന്നു. മററുചിലർ അതിസ്വാഭാവിക ജീവിതത്തിലേയ്ക്കു ജനനം സാധിക്കുന്നു. ആദ്യഗണത്തിൽ ദമ്പതികളാണുപകരണങ്ങളെങ്കിൽ രണ്ടാമത്തേതിൽ പുരോ ഹിതന്മാരാണു്. "സഭയുടെ സാമൂഹികാവശ്യങ്ങൾക്കു വേണ്ടി ക്രിസ്തു രണ്ടു കൂദാശകൾ സ്ഥാപിച്ചിട്ടുണ്ടു്. വിവാ ഹവും, പൗരോഹിത്യവും". (M. C.: Mystici Corporis. 27).

വിവാഹത്തിൽ ദമ്പതികൾ പ്രജനന പ്രക്രിയയിൽ പങ്കെടുക്കുമ്പോൾ അവർ ദൈവത്തിനു ഏററം അനുരൂപരാകുന്നു. സ്നേഹത്തിൻെറ അവഗാഢ ഐക്യത്തിൽ നിന്നാണു സൃഷ്ടികർമ്മം സമാരംഭിക്കുക. സ്രഷ്ടാവായ ദൈവം സ്നേഹം തന്നെയാണ്. ഒരു മനുഷ്യ വ്യക്തിക്കു രൂപം നല്കുന്ന സൃഷ്ടികർമ്മത്തിൻെറ യഥാർത്ഥ ഉറവിടം പരസ്പരം അർപ്പിക്കുന്ന രണ്ടു വ്യക്തികളായ ദമ്പതികളുടെ സ്നേഹത്തിന്റെ കൈമാററമാണ്. ക്രിസ്തു മാനുഷിക–ദൈവികഐക്യമാകുന്നു. മനുഷ്യനും ദൈവവും ക്രിസ്തുവിൽ ഒന്നാകുകയത്രേ. സൃഷ്ടികർമ്മത്തിൽ പങ്കാളികളാവുന്ന ദമ്പതികൾക്കു ക്രിസ്തു മാതൃകയാണ്, ഐക്യത്തിലും സ്നേഹത്തിലും അർപ്പണത്തിലും. ക്രിസ്തുവും സഭയും ഒന്നാണ്. (എഫേ. 5. 23) വിവാഹമെന്ന കൂദാശവഴി ദമ്പതികളുടെ ഐക്യം ക്രിസ്തുവിൻേറതാകുന്നു. ക്രിസ്തുവും സഭയും തമ്മിലുള്ള ഐക്യത്തിൻെറ യാഥാർത്ഥീകരണമാണു വിവാഹത്തിൽ ക്രൈസ്തവ ദമ്പതികൾ നേടിയെടുക്കുക.

വിവാഹത്തിൽ ദമ്പതികളുടെ ഐക്യമാണ് കൂദാശയുടെ അടയാളം. ദമ്പതികളാണ് ഈ കൂദാശ പരസ്പരം നല്കുക. വൈദികൻ സാക്ഷ്യവും അനുഗ്രഹവും മാത്രമാണു നല്കുന്നതു്. വിവാഹമെന്ന കൂദാശവഴി ഒരു ഘടകമായി പരിണമിക്കുന്ന ദമ്പതികൾ മൗതികശരീരത്തിൻെറ ഒരു പുതിയ അവയവമാണ്. പല മനുഷ്യവ്യക്തികൾക്കും സ്വാഭാവികജീവൻ നല്കുന്ന ഒരു സംവിധാനമാണിതു്. ക്രിസ്തുവും സഭയും ആരാധനയുടെ ഒരു സമൂഹമാകുന്നു, ഏക ഹൃദയമുള്ള ഒരു സമൂഹം. ദമ്പതികളും ഇപ്രകാരമാവാൻ വിളിക്കപ്പെടുന്നു. പ്രാർത്ഥനാജീവിതം, കൂദാശകളുടെ സ്വീകരണം, ക്രൈസ്തവ ജീവിതമാതൃക, ക്രൈസ്തവമൂല്യങ്ങൾ ഇവ വഴി ദമ്പതികൾ മക്കൾക്കു ക്രിസ്തീയ സാക്ഷ്യം നല്കണം.

## 4. തിരുപ്പട്ടം

മൗതികശരീരത്തിൻെറ നവാംഗങ്ങൾക്ക് അതിസ്വാഭാവികജീവൻ നല്കുന്നതിനു നിയുക്തമാണു തിരുപ്പട്ടം. പുരോഹിതൻ ആദ്ധ്യാത്മികമായി ജനിപ്പിക്കുന്നു. തന്മൂലം പിതാവ് (Father) എന്ന പേരു വൈദികനു അന്വർത്ഥമാണ്.

ക്രിസ്തുവാണു പുതിയ ഉടമ്പടിയിലെ പുരോഹിതൻ, ഏകപുരോഹിതൻ, നിത്യപുരോഹിതൻ. പുതിയ ഉടമ്പടിയിൽ ഒരു പൗരോഹിത്യമേയുള്ളു, ക്രിസ്തുവിൻേറതു്. പഴയ ഉടമ്പടിയിൽ പൗരോഹിത്യം ഒരു നിഴൽ മാത്രമായിരുന്നു. അതു ക്രിസ്തീയ പൗരോഹിത്യത്തിൻെറ മുന്നോടി മാത്രം. പൗരോഹിത്യം മാദ്ധ്യസ്ഥമാണ്. ദൈവത്തിനും മനുഷ്യനുമിടക്കു ഒരു മദ്ധ്യസ്ഥനേയുള്ളു, ക്രിസ്തു. ക്രിസ്തുവിൻെറ ബഹുമുഖസേവനങ്ങളിൽ ഒന്നായിമാത്രം അവിടുത്തെ മദ്ധ്യസ്ഥതയെ കാണുക സമ്പൂർണ്ണവീക്ഷണമല്ല. അടിസ്ഥാനപരമായി ക്രിസ്തു മദ്ധ്യസ്ഥനാണ്. മനുഷ്യാവതാരരഹസ്യത്തിൻെറ പ്രഥമ ഘടകമാണു് ഇടനിലനില്ക്കുന്ന പൗരോഹിത്യം.

ക്രിസ്തുവിൻെറ പൗരോഹിത്യത്തിനു് ആരംഭമുണ്ടായിരുന്നു. അന്ത്യമുണ്ടായിരിക്കുകയില്ല. "ഇതാ കർത്താവിൻെറ ദാസി" എന്നു പ. കന്യക പറഞ്ഞ മുഹൂർത്തമായിരുന്നു ക്രിസ്തുവിൻെറ പൗരോഹിത്യത്തിനാരംഭം. ക്രിസ്തുവിൻെറ പൗരോഹിത്യത്തിൻെറ തുടർച്ചയാണു സഭ. യുഗങ്ങളായി സഭ ഈ ദൗത്യം തുടർന്നു വരുന്നു. ആരാധനക്രമം വഴിയാണിതു സാധിക്കുക. (M. D. 2, 3.)

ക്രിസ്തുവിൻെറ പൗരോഹിത്യം മൗതികശരീരത്തിലെ എല്ലാ അംഗങ്ങൾക്കും പങ്കുള്ളതാണ്. എങ്കിലും ശുശ്രൂ

ഷാപൗരോഹിത്യ സ്വീകരണത്തിൻെറ മാനദണ്ഡത്തിൽ അംഗങ്ങൾ തമ്മിൽ വ്യത്യാസമുണ്ട്. ഈ വ്യത്യാസം സാരാംശത്തിലും തരത്തിലും നിലനില്ക്കുന്നു. (A. A. 2, 3., L. G. I0). പട്ടം എന്ന കൂദാശ സ്വീകരിക്കാത്തവർക്ക ശുശ്രൂഷാപൗരോഹിത്യ പദവിയില്ല.

പൗരോഹിത്യ കൂദാശ ക്രിസ്തുവിനോടുള്ള ഐക്യമാണു തേടുന്നതും നേടുന്നതും. മാമ്മോദീസാവഴി ക്രിസ്തുവിൻെറ മരണവും ഉത്ഥാനവും ക്രൈസ്തവൻേറതാകുന്നു. വിവാഹം മുഖേന ക്രിസ്തുവിനു സഭയോടുള്ള ഐക്യം ദമ്പതികളുടേതാവുകയാണ്. പൗരോഹിത്യത്താൽ ക്രിസ്തുവിൻെറ മദ്ധ്യസ്ഥത പുരോഹിതനുടേതാകുന്നു. ക്രൈസ്തവപുരോഹിതൻ ദൈവത്തിനും മനുഷ്യനുമിടക്ക് ഒരു പുതിയ ഘടകമല്ല. അദ്ദേഹം ക്രിസ്തുവിൻെറ ഇടനിലയിൽ പങ്കാളിമാത്രം. ക്രിസ്തുവിൻെറ മദ്ധ്യസ്ഥതയുടെ കൗദാശീകരൂപമാണ് പുരോഹിത ശുശ്രൂഷ. തന്മൂലമാണ് "ഇതെന്റെ ശരീരമാകുന്നു", "ഇതെൻെറ രക്തമാകുന്നു". "ഞാൻ നിൻെറ പാപങ്ങൾ മോചിക്കുന്നു". എന്നു തുടങ്ങിയ പ്രകാശനങ്ങൾക്ക പ്രസക്തിയുണ്ടാവുക.

മൗതിക ശരീരത്തിനുള്ളിൽ ദൈവികജീവനുല്പാദിപ്പിക്കുന്ന അംഗം പുരോഹിതനാണ്. അതിസ്വാഭാവിക ജീവിതം പുഷ്ടിപ്രാപിക്കുന്നതിനും അദ്ദേഹത്തിൻെറ പങ്കാളിത്തം സഹായകമാവുന്നു. (M. D. 43).

പൗരോഹിത്യദൈവവിളിയെക്കുറിച്ചുള്ള ഒരു വാക്ക്. പൗരോഹിത്യജീവിതത്തിലേയ്ക്കുള്ള ദൈവവിളിയുടെ ഉറവിടം നല്ല കത്തോലിക്കാ കുടുംബമാണ്. സഭയുടെ ഗാർഹിക ശ്രീകോവിലെന്നാണ് കുടുംബത്തെ

വത്തിക്കാൻ സൂനഹദോസ്സ് വിളിക്കുക. (A. A. അത്മായപ്രേഷിത നിർണ്ണായരേഖ. ഖ. 11.) മാതാപിതാക്കൾക്കു മക്കളുടെ ദൈവവിളിയെ സംബന്ധിച്ചുള്ള ഉത്തരവാദിത്വങ്ങൾ മററാരിലേയ്ക്കും മാററി നിക്ഷേപിക്കാവുന്നവയല്ല. പ്രാർത്ഥനാജീവിതം, ആരാധനക്രമത്തിലെ പങ്കാളിത്വം, ഭക്തസംഘ്യങ്ങളിലെ സജീവപ്രവർത്തനങ്ങൾ, ജീവിത നൈർമല്യം, വൈദികസന്യാസജീവിതത്തോടാദരവു്, ദേവാലയ-വൈദികസംരക്ഷണപദ്ധതികൾക്കു സംഭാവന ആദിയായവ മാതാപിതാക്കളിൽ പ്രതിഫലിക്കണം.

## 5. പാപമോചനക്രമം

ആദിമസഭയിൽ മൗലികപാപങ്ങളിൽ ചിലതു സഭ മോചിച്ചിരുന്നില്ലെന്ന വഴക്കം തെർത്തുല്യൻ രേഖപ്പെടുത്തിയിട്ടുണ്ടു്. അവ ദൈവത്തിൻെറ കാരുണ്യത്തിനു സഭ വിട്ടുകൊടുത്തിരുന്നു. കലിക്സ്ററസ്സ് 1-ാമൻ പാപ്പ (A. D. 217–222) വ്യഭിചാരത്തിനു മോചനം കല്പിച്ചപ്പോഴും മുപ്പതു വത്സരങ്ങൾക്കുശേഷം കൊർണേലിയസ്സ് പാപ്പാ (251–53) വിശ്വാസത്യാഗത്തിനു പൊറുതി നല്കിയപ്പോഴും സഭയിൽ വലിയ വിവാദങ്ങളുയർന്നു.

തുടർന്നുള്ള കാലങ്ങളിൽ മാരകപാപങ്ങൾക്കു മോചനം നല്കുക മാത്രമായിരുന്നു കുമ്പസാരത്തിൻെറ ഉപയോഗം. രഹസ്യപാപങ്ങൾക്കു രഹസ്യമായും പരസ്യപാപങ്ങൾക്കു പരസ്യമായും ഏററുപറച്ചിൽവേണമെന്നായിരുന്നു വഴക്കം. കൊലപാതകം, വ്യഭിചാരം, ബലാൽസംഗം, മന്ത്രവാദം, വിശ്വാസത്യാഗം എന്നീ പാപങ്ങൾ, രഹസ്യമോ, പരസ്യമോ ആയാലും പാപമോചനവും പ്രായശ്ചിത്തവും പരസ്യമായിരുന്നു. പ്രായശ്ചിത്തം പാപമോചനത്തിനു മുമ്പു നിർ

വഹിക്കുകയായിരുന്നു ക്രമം. 40 ദിവസം ഉപവാസം, ചാരവും ചാക്കുവസ്ത്രങ്ങളും ധരിക്കൽ തുടങ്ങിയ കഠിനതപശ്ചര്യകൾ നിലവിലിരുന്നു. പാപികളെ വിശ്വാസികളുടെ സമൂഹത്തിൽനിന്നു ബഹിഷ്കരിക്കുക, അനുതപിക്കുമ്പോൾ തിരിയെ സ്വീകരിക്കുക എന്നിവ ആഘോഷപൂർവകമായിരുന്നു. ഇരുപതാംനൂററാണ്ടിലെ മനുഷ്യനു പരിചയമില്ലാത്ത ചരിത്രവസ്തുതകൾ മാത്രമാണിവ ഇന്ന്. പാപമോചനത്തിന്റേയും പ്രായശ്ചിത്തത്തിൻേറയും വ്യവസ്ഥകൾ അത്യധികം വിഭിന്നമാണു നമ്മുടെയിടയിൽ.

മാരകപാപത്തിൻെറ തകർച്ച എന്നും ഇന്നും വല്യതു തന്നേയാണ്. വിശ്വാസികളുടെ സമൂഹത്തിൽ നിന്നു മാരകപാപം നമ്മെ ഒററപ്പെടുത്തുന്നു. മൗതികശരീരത്തിൻെറ ജീവചൈതന്യമായ പ്രസാദവരം നമുക്കു നഷ്ടമാവുകയാണ്. ആരാധകരുടെ സമൂഹത്തിൽ നിന്നു നാം സ്വയം ബഹിഷ്കരണം നടത്തുകയത്രേ സംഭവിക്കുക. നമ്മുടെ തിന്മ ദൈവത്തിനു മാത്രമല്ല നമ്മുടെ സഹോദരർക്കുമെതിരാകുന്നു. മാരകപാപാവസ്ഥയിലിരിക്കുന്നവൻ മൗതികശരീരത്തിൽ മരണമടഞ്ഞ അംഗമത്രേ. തന്മൂലം മററംഗങ്ങൾ രോഗാതുരരാകുന്നതിനിടയാകുന്നു.

രഹസ്യ പാപങ്ങൾ നാം അനുതാപത്തിൻെറ കൂദാശയിൽ ഏററുപറയുന്നുണ്ട്. രഹസ്യപാപങ്ങളുടെ പരിമാണം നമ്മുടെ പരിചിന്തനത്തിനു വിഷയമാവണം. ക്രൈസ്തവൻ രഹസ്യ ക്രൈസ്തവനല്ല. അതുപോലെ രഹസ്യപാപത്തിൻെറ സാമൂഹികവശം മറഞ്ഞിരിക്കുക സാദ്ധ്യമല്ല. അതു മററുള്ളവരെ സ്പർശിക്കുന്നു. ഒരു കുളത്തിൽ വീഴുന്ന കല്ല് ജലപ്പരപ്പിൽ ഓളങ്ങളിളക്കും. അവ സഞ്ചരിക്കും. ജലപ്പരപ്പിൽ മുഴുവൻ അവ വ്യാപിക്കും. അതു ജലത്തെ മുഴുവൻ ബാധിക്കുന്നു. ഏതാണ്ടതുപോലെയാണ് പാപ

ത്തിൻെറ ചലനമെന്നു പറയാം. ഒരുവൻെറ പാപം മററു ള്ളവരേയും സ്പർശിക്കും. മാരകപാപം ചെയ്ത ക്രൈസ്തവൻ മൗതികശരീരത്തിൻെറ നാശനഷ്ടങ്ങൾക്കു് ഉത്തരവാദിയാകുന്നു. ശിരസ്സായ ക്രിസ്തുവിനെന്നപോലെ അവിടുത്തെ ശരീരത്തിനും എതിരാകുന്നു പാപം. ഒരവയവം സഹിക്കേണ്ടിവരുമ്പോൾ മററവയവങ്ങൾ സഹിക്കാതെ തരമില്ല. കാലിൽ കല്ലുവീണാൽ കണ്ണു കരയാതിരിക്കുക സാദ്ധ്യമല്ല. പാപമോചനകൂദാശയുടെ പരസ്യവും സാമൂഹികവുമായ നിർവഹണരീതി ആദിമക്രൈസ്തവരിൽ മൗതിക ശരീരത്തിൻെറ അവബോധം ആഴമാക്കി. ഈ മനോഭാവം ഇന്നു വളരെ ആവശ്യകമായിരിക്കുന്നു.

പാപമോചനകൂദാശയുടെ സ്വഭാവവും ഫലങ്ങളും പ്രകാശമാനമാവുന്നതിനു് ഇന്നു നിലവിലിരിക്കുന്ന സമ്പ്രദായങ്ങളിൽ പരിഷ്കരണങ്ങൾ ആവശ്യകമാണെന്നു വത്തിക്കാൻ സുനഹദോസു ചൂണ്ടിക്കാട്ടി. (ആരാധനക്രമം C. S. L. No. 72). കമ്പസാരം എന്ന മലയാളപദം Confession എന്ന ഇംഗ്ലീഷുപദത്തിനു തുല്യമായ പോർട്ടുഗീസു പദത്തിൽനിന്നുത്ഭവിച്ചതാണു്. ഏററുപറച്ചിലെന്നു സാരം. ഏററുപറച്ചിലിനു പ്രാമുഖ്യം നൽകുന്ന മനോഭാവം കാണാം ഈ പദത്തിൽതന്നേ. ഏററുപറച്ചിലിനു പ്രാധാന്യമുണ്ടെങ്കിലും അതിനുമുമ്പു സാരാംശപരമായ ആവശ്യമാണു മാനസാന്തരം. ഹൃദയപരിവർത്തനം കൂടാത്ത ഏററുപറച്ചിൽകൊണ്ടു പാപമോചനം ലഭിക്കയില്ല. ഏററുപറച്ചിലിനുമുമ്പുതന്നേ പൂർണ്ണമനഃസ്താപം പാപമോചനോന്മുഖമായാണു നില്കുക, ഏററുപറച്ചിൽ അവശ്യവ്യവസ്ഥയാണെങ്കിലും. ഹൃദയപരിവർത്തനത്തിൽനിന്നാരംഭിക്കുന്ന ജീവിതപരിവർത്തനമാണു് അനുതാപത്തിൻെറ കൂദാശ വിഭാവനം ചെയ്യുന്നതു്.

മൗതികശരീരത്തിൻെറ ആരോഗ്യത്തിനു പാപമോചനകൂദാശ അനുപേക്ഷണീയമാണ്. മൗതികശരീരത്തിലെ മൃതരായ അംഗങ്ങൾക്കു പുനർജ്ജീവൻ നൽകുന്നു. രോഗാതുരരെ അതു സുഖപ്പെടുത്തുന്നു. രോഗാതുരരല്ലെങ്കിലും ദുർബലമായ അവയവങ്ങൾ കരുത്താർജ്ജിക്കുന്നതിനു് അതാവശ്യകമാണ്. "പാപപ്രവണത" "പ്രായശ്ചിത്തക്കടം" മുതലായ പാപഫലങ്ങൾ മാപ്പു നൽകലിനു ശേഷവും നമ്മിൽ അവശേഷിക്കും. അവയൊക്കെ പരിഹരിക്കുന്നതിനുള്ള പ്രവർത്തനശേഷി ഈ കൂദാശയ്ക്കുണ്ട്.

## 6. രോഗീലേപനം

ശിരസ്സായ ക്രിസ്തുവിനോട് ഐക്യത്തിലാണു മൗതികശരീരം. ശിരസ്സായ ക്രിസ്തുവിനോടുകൂടെ മഹത്വത്തിൽ പ്രവേശിക്കുന്നതിനു സഭ വിളിക്കപ്പെടുന്നു. ഇതു സാധിക്കുന്നതിനു സഭ പരിപൂർണ്ണത പ്രാപിക്കുക ആവശ്യകമാണ്. ശാരീരിക മരണം കൈവരിച്ച ക്രിസ്തുവിനെപ്പോലെ ശാരീരികമരണത്തിനുശേഷമേ സഭയ്ക്കിതു സാദ്ധ്യമാവൂ. ഈ ലക്ഷ്യം നേടുന്നതിനുള്ള സംവിധാനമാണു രോഗീലേപനം.

ലേപനം ആത്മീയാരോഗ്യത്തേയും ശക്തിയേയും സൂചിപ്പിക്കുന്നു. മരണാപകടത്തിലാണ് ഈ കൂദാശ നൽകുക. പാപമോചനംവഴി ആത്മീയരോഗവിമുക്തി നേടിയ ക്രൈസ്തവനു പരിഹാരക്കടങ്ങളുടെ മോചനവും കരുത്തും ഈ കൂദാശ നൽകുന്നു. ശരീരത്തിനു രോഗവിമുക്തി നേരിട്ടു നൽകുന്നില്ല. എങ്കിലും സുഖപ്രാപ്തിക്കവസരം പ്രദാനം ചെയ്യുന്നുണ്ട് ഈ കൂദാശ.

രോഗീലേപനം മൗതികശരീരത്തിൻെറ അവയവങ്ങളെ സ്വർഗ്ഗപ്രവേശനത്തിനു തയ്യാറാക്കുന്നു. (Summa. 3. 29. 1. 1). ക്രൈസ്തവജീവിതത്തിൻെറ പരിസമാപ്തി

യെക്കുറിക്കുകയാണു് രോഗീലേപനം. ക്രൈസ്തവൻ ക്രിസ്തുവിൽ മരിക്കുന്നു എന്ന യാഥാർത്ഥ്യത്തിന്റെ അച്ചാരമാണതു്.

സ്വാഭാവികമനുഷ്യനു മരണം പാപത്തിന്റെ ശിക്ഷയാണു്. മൗതികശരീരത്തിന്റെ അവയവത്തിനു മറെറാരു പരിമാണമാണു മരണം. ആജീവനാന്തം ക്രിസ്തുവിനോടു പുലർത്തിയ ഐക്യത്തിന്റെ അലരണിയലാണതു്. ക്രൈസ്തവൻ മരണംവഴി മഹത്വത്തിലേക്കു പ്രവേശിക്കുന്നതിനുള്ള ഒരു ബലിവസ്തുവാകുകയാണു്. ഭൗതിക ജീവിതാന്ത്യം മൗതികശരീരാവയവത്തിന്റെ നാശത്തേയല്ല പരിണാമത്തേയാണു കുറിക്കുക. ക്രൈസ്തവനു മരണം നശ്വരമായ ഭൗമികവാസസ്ഥാനത്തുനിന്നു സനാതന സൗഭാഗ്യത്തിന്റെ ഭവനത്തിലേക്കുള്ള സ്ഥാനചലനമാണു്.

## ചുരുക്കത്തിൽ

ക്രൈസ്തവ ജീവിതത്തിന്റെ വിജയരഹസ്യം ക്രിസ്തുവിനോടുള്ള ഐക്യമാകുന്നു. എല്ലാ കൂദാശകളും ഈ യാഥാർത്ഥ്യത്തിന്റെ പ്രകാശനമാണു്. മാമ്മോദീസാ അവനു ക്രിസ്തുവിന്റെ ജീവനിൽ പങ്കു നൽകി. അവൻ മൗതികശരീരത്തിന്റെ അവയവമായി· ക്രിസ്തുവഴിയുള്ള വളച്ച, പോഷണം, ചികിത്സ, പക്വതയാർജ്ജിക്കൽ എന്നിവയാണു മൗതികശരീരാവയവത്തിന്റെ അനുഭവങ്ങൾ. സ്ഥൈര്യലേപനം, പാപമോചനം തുടങ്ങിയ കൂദാശകളുടെ മണ്ഡലമാണവ. ക്രിസ്തുവിന്റെ സ്നേഹത്തിൽനിന്നു പ്രചോദനം സ്വീകരിച്ചു ശാരീരികസന്താനലബ്ധിക്കു വിവാഹവും ആത്മീയമായ പ്രജനനത്തിനു തിരുപ്പട്ടവും പ്രവർത്തിക്കുന്നു. ക്രിസ്തുവിൽ മരിക്കുന്ന മൗതികശരീരാവയവത്തിനു് ഉത്ഥാനത്തിന്റെ പ്രത്യാശയും ശക്തിയും നൽകുകയാണു രോഗീലേപനം.

"ഞാനാകുന്നു ജീവനും പുനരുദ്ധാനവും" (യോഹ. 11.25.) എന്ന് ഈശോ അരുൾചെയ്തതിന്റെ അർത്ഥവ്യാപ്തി നമുക്ക മനസ്സിലാവുന്നത് മൗതികശരീരത്തിന്റെ ദൈവശാസ്ത്ര വീക്ഷണത്തിലാണ്. കൗദാശികതത്വത്തിന്റെ അത്യത്ഭുതകരമായ പ്രവർത്തനശേഷി നാം ഇവിടെ കണ്ടെത്തുന്നു. അതിന്റെ ഏററം വിശിഷ്ടമായ അനുഭവമാണ് നമ്മുടെ അടുത്ത ചിന്താവിഷയം, വിശുദ്ധ കുർബാന.

---

12

# വിശുദ്ധ കുർബ്ബാന: അർച്ചന

ആരാധനക്രമത്തിന്റെ പരമോൽകൃഷ്ടമായ പ്രവർത്തനമാണു ബലി അല്ലെങ്കിൽ അർച്ചന.

പുതിയ ഉടമ്പടിയിൽ ക്രിസ്തുവിന്റെ ബലി നമ്മുടെ ബലിയാവുകയാണ്. ക്രിസ്തുവിന്റെ ബലിയിലേക്കു കടക്കുന്നതിനുമുമ്പു അതിനു പ്രാരംഭമായി ചില കാര്യങ്ങൾ അനുസ്മരിക്കുക ആവശ്യകമാകുന്നു. സ്വാഭാവികമതത്തിൽ ബലിക്കുള്ള സ്ഥാനം, ബലിയർപ്പണത്തിന്റെ ഘടകങ്ങൾ, ബലിയുടെ സന്ദേശം ഇവ പ്രധാനമാണ്.

## 1. സ്വാഭാവികമതത്തിലെ ബലി

ബലി സമർപ്പിക്കാത്ത ജനത അജ്ഞാതമാണ്. നരവംശ ശാസ്ത്രജ്ഞന്മാരും ചരിത്രകാരന്മാരും ഈ നിഗമനത്തിലെത്തുന്നു. അസ്സീറിയൻ, ബാബിലോണിയൻ, ഈജിപ്ഷ്യൻ, ചൈനീസ്, ഇൻഡ്യൻ, ഗ്രീക്ക്, റോമൻ സംസ്കാരങ്ങളെല്ലാം ഈ സാക്ഷ്യം ആവർത്തിക്കുകയത്രേ ചെയ്യുക. ബലി സമർപ്പിക്കാത്ത ഒരു നഗരം ലോകത്തിലൊരിടത്തും കാണുക സാദ്ധ്യമല്ലെന്നു പ്ലൂട്ടാർക്കു രേഖപ്പെടുത്തി. (A. D. 46-120). "മാനവചരിത്രത്തിന്റെ പുലരിയിൽത്തന്നെ മതം ദൃശ്യമാകുന്നു" എന്നു ജാക്കു ഫിനെഗൻ ഉദ്ഘോഷിച്ചു. (Archeology of World Religions. 1952).

B. C. 640 – ൽ തെയിൽസും അതിനടുത്ത കാലത്തു് ഇൻഡ്യയിൽ ചാർവാകന്മാരും നിരീശ്വരരായുണ്ടായിരുന്നു. ഇന്നു് അത്തരക്കാരുടെസംഖ്യ വളരെ വളർന്നിട്ടുണ്ടു് എങ്കിലും മനുഷ്യനു ദൈവബോധവും ബലിയർപ്പണവും ഇന്നും സാർവത്രികമായിത്തന്നെ സ്വാഭാവികമാണു്. മനുഷ്യനു കാഴ്ചശക്തിയുണ്ടെന്നു പറയുന്നതിനു് അന്ധന്മാർ തടസ്സമല്ല. അതുപോലാണു് മനുഷ്യരാശിയുടെ ദൈവബോധവും നിരീശ്വരരുടെ സാന്നിദ്ധ്യവും.

വീരാരാധന എല്ലാ ജനതകളിലും കാണാം. നേതാക്കളേയും സാഹസികരേയും ജേതാക്കളേയും ആദരിക്കാൻ മനുഷ്യനു വാസനയുണ്ടു്. ഇതിന്റെ ഏററം സമുന്നതവും വിശിഷ്ടവുമായ മേഖലയാണു ദൈവാരാധന. മെക്സിക്കോയിലെ അസ്റ്റെറക്ക്സ് ജാതിക്കാർ, അയർലൻഡിലെ ആദിവാസികൾ, ഇൻഡ്യയിലെ പുരാതന ജനതകൾ മുതലായവരുടെയിടയിൽ നരബലി നിലവിലിരുന്ന ഒരു കാലത്തു്. ഗ്രീക്കകാരും റോമാക്കാരും ദേവന്മാൾക്കു മൃഗബലിയർപ്പിച്ചിരുന്നു. മംഗോളിയർ, അറബികൾ, ആഫ്റിക്കർ തുടങ്ങിയ പലരും ബലിയർപ്പിച്ചിരുന്നു. ആരാധനയുടെ രൂപമായ ബലി സ്വാഭാവികമതത്തിൽ എന്നും സുപ്രധാനമായ ഒരു സ്ഥാനം കൈയടക്കിയിട്ടുണ്ടു്.

## 2. ബലിയർപ്പണ ഘടകങ്ങൾ

ബലിയർപ്പണത്തിൽ താഴെക്കാണുന്ന പ്രത്യേകതകൾ സാർവത്രികമായി നാം കാണുന്നു.

1. ജനങ്ങൾ ഒരു പ്രത്യേക സ്ഥലത്തു സമ്മേളിക്കുന്നു. ദേവാലയം അല്ലെങ്കിൽ ബലിവേദി. 2. കർമ്മങ്ങൾ നിർവഹിക്കുന്നതിനു പ്രത്യേക ആളുകൾ സന്നിഹിത

രാകുന്നു. പുരോഹിതർ. 3. സമൂഹം നൽകുന്ന വസ്തു അല്ലെങ്കിൽ ജീവി നശിപ്പിക്കപ്പെടുന്നു. അപ്പ്ണം. 4. പലപ്പോഴും സമൂഹ വിരുന്നാണ സമാപനം. ബലി യപ്പ്ിച്ചതു ഭക്ഷിക്കുക പലപ്പോഴും പതിവായിരുന്നു. നേച്ച് അല്ലെങ്കിൽ നൈവേദ്യം. ആദ്യത്തെ മൂന്നു ഘടകങ്ങൾ ബലിയപ്പ്ണവും അവസാനത്തേതു് ആരാധനയുടെ പൂത്തീ കരണവുമാണ്.

## 3. ബലിയർപ്പണ സന്ദേശം

സങ്കീണ്ണമോ ലളിതമോ ആയ കമ്മങ്ങളുടെ സന്ദേശം ഇതാണ്: "ഞങ്ങൾ അങ്ങയെ ആരാധിക്കുന്നു. ഞങ്ങൾ അങ്ങേയ്ക്കു നന്ദി പറയുന്നു. അങ്ങയെ അപ്രീതിപ്പെടുത്താൻ മുമ്പ് ഇടവന്നതിൽ ഞങ്ങൾ ഖേദിക്കുന്നു. അങ്ങയുടെ അനുഗ്രഹങ്ങൾ ഞങ്ങൾ യാചിക്കുന്നു. അങ്ങയോടുള്ള സ്നേഹബന്ധം തുടരാൻ ഞങ്ങളാഗ്രഹിക്കുന്നു. ഞങ്ങളെ ത്തന്നെ അങ്ങേയ്ക്കു സമപ്പ്ിക്കുന്നതിൻെറ അടയാളമാണു ഞങ്ങൾ സമപ്പ്ിക്കുന്ന വസ്തു. അങ്ങു ഞങ്ങളുടെ ബലി സ്വീകരിച്ചു എന്നതിന്റെ അടയാളമായി ബലിവസ്തുവിനെ ഞങ്ങൾ ഭക്ഷിക്കുന്നു. ഞങ്ങൾ അങ്ങയോടു രമ്യപ്പെടുന്നു. കൂടുതൽ ഐക്യത്തിനു ഞങ്ങൾ ആഗ്രഹിക്കുന്നു".

### യാഥാത്ഥ്യത്തിലേക്ക്

മനുഷ്യനു സ്വാതസിദ്ധമായ അഭിനിവേശംമൂലമാണു ദൈവത്തിനു ബലിയപ്പ്ിക്കുക.

ആബേൽ, നോഹ്, അബ്രാഹം, മെൽക്കിസ്ദെക്ക് ആദിയായവരുടെ ബലികൾ പഴയ ഉടമ്പടിയിൽ രേഖപ്പെ ടുത്തിയിട്ടുണ്ട്. ദൈവത്തിൻെറ തിരഞ്ഞെടുക്കപ്പെട്ട ജന

ത്തിനു് അവിടുന്നു ബലിയർപ്പണനിയമങ്ങൾ മോശവഴി നൽകി.

ആദ്യപാപംമൂലം ദൈവത്തിനു സ്വീകാര്യമായ ബലിയർപ്പിക്കാൻ മനുഷ്യനു കഴിഞ്ഞില്ല. ആദത്തിന്റെ പാപപ്പരിഹാരത്തിനു ക്രിസ്തു മനുഷ്യനായി ജനിച്ചു. അവിടുന്നു കുരിശാകുന്ന ബലിപീഠത്തിൽ ബലി സമർപ്പിച്ചു. പുരോഹിതനും ബലിവസ്തുവും അവിടുന്നുതന്നേയായിരുന്നു. ആ ബലിമൂലം മനുഷ്യരാശി ദൈവത്തോടു് രമ്യതയിലായി. മനുഷ്യരക്ഷ കൈവന്നു.

കാൽവരിയിൽ ക്രിസ്തു മാത്രം അർപ്പിച്ച ബലി കൗദാശികതത്വംവഴി മൗതികശരീരത്തിൽ നമ്മുടേതാകുന്നു. കാലദേശവർഗ്ഗവർണ്ണ വ്യത്യാസങ്ങൾക്കതീതമായി ആ ബലി കൗദാശികരൂപത്തിൽ ഇന്നു നമുക്കുണ്ടു്. അതിന്നു നമ്മുടെ ബലിയാണു്. അതാണു അൾത്താരബലി. നാം കാൽവരി ആവർത്തിക്കുകയല്ല. പെസഹാരഹസ്യം ആവർത്തിക്കപ്പെടുന്നില്ല. ക്രിസ്തുവിന്റെ കാൽവരി ബലിയുടെ സാദൃശ്യം മാത്രമാണു് ആവർത്തിക്കപ്പെടുക. അൾത്താരയിൽ നാം ദിവസവും ബലി ആവർത്തിക്കുന്നുണ്ടു്. എന്നാൽ ക്രിസ്തുവിന്റെ അതേ ബലി സന്നിഹിതമാവുന്ന സംവിധാനമാണതു്.

## അൾത്താരബലി

അൾത്താരബലി കാൽവരിയിലെ ബലി തന്നേയാണു്. ബലിവസ്തുവും പുരോഹിതനും ഒന്നുതന്നേ, ക്രിസ്തു. ലക്ഷ്യവും ഒന്നുതന്നേ, ദൈവമഹത്വവും മനുഷ്യരക്ഷയും. കാൽവരിയിലെ അതേ യാഥാർത്ഥ്യം കൗദാശികരീതിയിൽ അൾത്താരയിൽ സന്നിഹിതമാവുന്നു. യാഥാർത്ഥ്യങ്ങളെ സംവഹിക്കുന്ന സാദൃശ്യങ്ങളിലൂടെയാണതു സംഭവിക്കുക.

കാൽവരിയിൽ ക്രിസ്തു ഭൗമികശരീരത്തിൽ ബലിയർപ്പിച്ചു, അന്ന് ആയിരുന്ന അവസ്ഥയിൽ. അൾത്താരയിൽ ക്രിസ്തു ഇന്നായിരിക്കുന്ന അവസ്ഥയിൽ, മൗതികശരീരത്തിന്റെ ഇടനിലവഴി, ബലിയർപ്പിക്കുന്നു.

കാൽവരിയിൽ ക്രിസ്തു സഹിച്ചു, മരിച്ചു. അൾത്താരയിൽ അവിടുന്നു സഹിക്കുന്നില്ല, മരിക്കുന്നില്ല. കാരണം, ക്രിസ്തു ഇന്നു മഹത്വമണിഞ്ഞ ജേതാവാണ്. മിശിഹായുടെ സഹനത്തിൽ പങ്കാളികളാവാൻ അവിടുത്തെ ബലിവസ്തു എന്ന അവസ്ഥ നാം ഇന്നു നമ്മുടേതാക്കണം.

കാൽവരിയിലെ ആന്തരികസമർപ്പണം ഇന്നും അഭംഗുരം തുടരുന്നു. അതു ക്രിസ്തുവിന്റെ ആരാധന, കൃതജ്ഞത, പരിഹാരം, യാചന എന്നിവയുടെ പ്രകരണങ്ങളാണ്. അൾത്താരയിൽ നാം ആവർത്തിക്കുന്നതു ക്രിസ്തുവിന്റെ ബലിവസ്തുവാകൽ എന്ന അവസ്ഥയുടെ പ്രാതിനിദ്ധ്യം അല്ലെങ്കിൽ സന്നിഹിതമാക്കലാണ്. ഇരട്ടയായ പവിത്രീകരണം (കൂദാശ ചെയ്യൽ) വഴിയാണിതു സാധിക്കുക.

അൾത്താരബലി മൗതികശരീരത്തിന്റെ ബലിയാകുന്നു. തന്മൂലം അത്മായ പൗരോഹിത്യത്തിനു അൾത്താരബലിയിൽ പ്രസക്തിയുണ്ട്. അൾത്താരബലിയിൽ അത്മായർ ബലിയർപ്പിക്കുന്നു. ആ സമർപ്പണമാവട്ടെ ശുശ്രൂഷാപൗരോഹിത്യം സ്വീകരിച്ച പുരോഹിതർ വഴിയാണ്. അത്മായർ പുരോഹിതരുടെ സഹകാർമ്മികരല്ല. രണ്ടു കൂട്ടരും ക്രിസ്തുവിന്റെ പൗരോഹിത്യം സ്വീകരിച്ചവരാണെങ്കിലും ഈ രണ്ടു പൗരോഹിത്യങ്ങളും തമ്മിൽ തരത്തിലും സാരാംശത്തിലും വ്യത്യാസമുണ്ട്. ( L. G. ഖ. 10 ) എങ്കിലും ബലി സമർപ്പണം പുരോഹിതരുടെ മാത്രം കാര്യമല്ല. പുരോഹിതൻ ബലിയർപ്പിക്കുന്നതു ജനങ്ങൾക്കു

വേണ്ടിയും സഭയെ പ്രതിനിധീകരിച്ചുമാണ്. എന്നുവരുകിലും ബലിയർപ്പണം പൗരോഹിത്യത്തിന്റെ കർത്തവ്യമത്രേ. ക്രിസ്തുവിൻെറ ബലിയുടെ കൗദാശികരൂപത്തിനു പുതിയ ഉടമ്പടിയിലെ പുരോഹിതൻ കൂടിയേതീരൂ.

പുതിയ ഉടമ്പടിയിലെ പൗരോഹിത്യശക്തികളെല്ലാം ക്രിസ്തുവിൽനിന്നാണ് നിർഗ്ഗളിക്കുക. ക്രിസ്തു ഇന്നു മൗതികശരീരത്തിലാണു ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നതു്. മൗതികശരീരത്തിലാവട്ടെ അവയവങ്ങളുടെ വിവിധ പ്രവർത്തനങ്ങൾ സുസ്പഷ്ടമാണ്. ഒരേ പൗരോഹിത്യത്തിൻെറ മൂന്നു പദവികൾ മൗതികശരീരത്തിൽ നമുക്കു കാണാം. അത്മായരുടേതു് : ബലിവസ്തുക്കളുടെ സമർപ്പണം, പുരോഹിതരുടേതു് : ബലിവസ്തുക്കളുടെ പവിത്രീകരണം, മെത്രാന്മാരുടേതു് : പവിത്രീകരണാധികാര കൈമാററം. അൾത്താരബലി ക്രിസ്തുവിൻെറ മൗതികശരീരത്തിൻെറ ബലിയാണ്. ജനങ്ങൾ അവർക്കുവേണ്ടി അവരെ പ്രതിനിധീകരിച്ചു് അപ്പവും വീഞ്ഞും കാഴ്ച വയ്ക്കുന്നു. ശുശ്രൂഷാപൗരോഹിത്യം സ്വീകരിച്ച കാർമ്മികൻ ജനങ്ങളുടെ കാഴ്ചവസ്തുക്കളെ പവിത്രീകരിക്കുന്നു. അവ ക്രിസ്തുവിൻെറ ശരീര രക്തങ്ങളായി പകരുന്നതിനു മൗതികശരീരത്തിലെ അവയവമായ പുരോഹിതനെത്തന്നെ ക്രിസ്തു ഉപകരണമാക്കുന്നു. ജനങ്ങളുടെ കാഴ്ചവസ്തുക്കൾക്കു പുരോഹിതൻ മൂല്യം നൽകുമ്പോൾ പുരോഹിതൻ നിർവഹിക്കുന്ന പവിത്രീകരണത്തിനു ക്രിസ്തുവാണു മൂല്യം നൽകുക. ശിരസ്സും ശരീരവും ഒന്നുചേർന്നു പ്രവർത്തിക്കുകയാണു ബലിസമർപ്പണത്തിൽ. പവിത്രീകൃത ബലിവസ്തുവിനെ അത്മായരും പുരോഹിതനും വ്യത്യസ്ഥകഴിവുകളിൽ പിതാവിനു സമർപ്പിക്കുന്നു. ഈ ആരാധനയിലും സമർപ്പണത്തിലും അത്മായർക്കു സജീവ പങ്കാളിത്തമുണ്ടു്.

നമ്മുടെ ബലിയിൽ ചൊല്ലുന്ന നാലാമത്തെ പ്രണാമ പ്രാർത്ഥന ഈ ആശയങ്ങളെ മനോഹരമായി പ്രകാശിപ്പിക്കുന്നു. ശ്ലീഹന്മാരുടെ കപ്പാന " കർത്താവായ ദൈവമേ നിൻെറ പ്രിയ പുത്രൻ ഞങ്ങളെ പഠിപ്പിച്ചതുപോലെ ഈ തിരുശ്ശരീരരക്തങ്ങൾ വിശുദ്ധ ബലിപീഠത്തിൽ നിനക്കു ഞങ്ങൾ സമർപ്പിക്കുന്നു. .... നീ മാത്രം യഥാർത്ഥ പിതാവായ ദൈവമാകുന്നുവെന്നും നിൻെറ പ്രിയ പുത്രനായ ഈശോ മിശിഹായെ നീ അയച്ചു എന്നും ഞങ്ങളുടെ കർത്താവും ദൈവവുമായ മിശിഹാ വന്ന് ജീവദായകമായ സുവിശേഷംവഴി പ്രവാചകന്മാർ, ശ്ലീഹന്മാർ, രക്തസാക്ഷികൾ, വന്ദകർ, വേദപാരംഗതർ, പുരോഹിതന്മാർ, ശമ്മാശ്ശന്മാർ എന്നിവർക്കും മാമ്മോദീസാ സ്വീകരിച്ച കത്തോലിക്കാസഭയുടെ സന്താനങ്ങളായ എല്ലാവർക്കും ആവശ്യകമായ വിശുദ്ധിയുടെ മാർഗ്ഗം കാണിച്ചുതന്നു എന്നും എല്ലാ മനുഷ്യരും അറിയുവാൻ ഇടയാകട്ടെ ".

നമ്മുടെ ആരാധനക്രമത്തിൻെറ അന്തഃസത്തയുടെ പ്രകാശനമാണ് ഈ പ്രാർത്ഥന; അകൃത്രിമ സൗന്ദര്യത്തിന്റെ പ്രതീകമാണത്; അഗാധതയുടെ അളവുചരടാണത്. മൗതിക ശരീരത്തിൽ ക്രിസ്തുവിൻെറ പൗരോഹിത്യത്തിന്റെ പ്രവർത്തനത്തിനു് ഇത്രമനോജ്ഞമായ ആവിഷ്ക്കരണം കണ്ടെത്താൻ എളുപ്പമല്ല മററെങ്ങും.

## ബലിയുടെ പൂർത്തീകരണം

പവിത്രീകൃതബലിവസ്തുക്കൾ പുരോഹിതനും ജനങ്ങളും ചേർന്ന പിതാവായ ദൈവത്തിനു സമർപ്പിക്കുന്നതാണു ബലി എന്നു നാം കണ്ടു. എന്നാൽ അൾത്താര ബലി ഇത്രയും കൊണ്ടു പൂർത്തിയാകുന്നില്ല.

## ദാനങ്ങളുടെ കൈമാററം

നമ്മുടെ ദാനങ്ങൾ ദൈവം സ്വീകരിച്ചു പവിത്രീകരിക്കുന്നു. ദൈവം നമ്മിലേയ്ക്കു ഇറങ്ങുകയാണു്, വി. കുർബ്ബാന സ്വീകരണം വഴി. വി. കർബാന സ്വീകരണം ബലിയുടെ അനുപേക്ഷണീയ ഘടകമാണു്. കർബാന കാർമ്മികൻേറതു മാത്രമല്ല. അതു ജനങ്ങളുടേയും ആരാധനയാണു്. തന്മൂലം ജനങ്ങൾ വി. കർബാന സ്വീകരിക്കാതിരുന്നാൽ ആരാധന പൂർത്തിയാകുന്നില്ല. ദൈവത്തിൽ നിന്നുള്ള കൈമാററം അവർ സ്വീകരിക്കുന്നില്ല.

ബലി സമൂഹത്തിൻെറ മാത്രം പ്രവർത്തനമല്ല. ഓരോ വ്യക്തിക്കും വ്യക്തിയെന്ന നിലയിലുള്ള പങ്കു സുപ്രധാനമത്രേ. വി. കർബാന സ്വീകരണത്തിലാണു ഓരോ വ്യക്തിയും ബലിയെ സ്വന്തമാക്കുക. "ഇതു ഭക്ഷിക്കുന്നവർ മരിക്കുകയില്ല; പ്രത്യുത പാപമോചനവും രക്ഷയും പ്രാപിക്കുകയും നിത്യം ജീവിക്കുകയും ചെയ്യും.". ബലിയിൽ പങ്കെടുക്കുന്ന എല്ലാവരും ദിവ്യകാരുണ്യം സ്വീകരിക്കണം. ആദിമസഭയിൽ ക്രൈസ്തവസഭയുടെ ഐക്യത്തിൽ നിന്നു ബഹിഷ്കരിക്കപ്പെടാത്തവരെല്ലാം ദിവ്യകാരുണ്യം സ്വീകരിച്ചിരുന്നു. വി. കർബാന സ്വീകരിക്കാത്ത ആരാധകർമൂലം മിശിഹായുടെ മൗതികശരീരം ഭക്ഷണമില്ലാതെ ക്ഷീണിതമാവുന്നു.

പ. കർബാന സ്വീകരണത്തിനു മുമ്പു പാപമോചന കൂദാശ എപ്പോഴും കൂടിയേ തീരൂ എന്ന ആശയം തെറ്റാണു്. മാരകപാപത്തിൽ നിന്നു മോചനം തേടുന്നവക്കു കുമ്പസാരം അനുപേക്ഷണീയമാകുന്നു. ഞായറാഴ്ചമാത്രം ദിവ്യബലിയിൽ സംബന്ധിക്കുന്ന തൊഴിലാളികളും കർഷകരും വ്യവസായികളും പ. കർബാന സ്വീകരിച്ചു ജീവിക്കാൻ സന്നദ്ധരാവണം. പ്രസാദവരാവസ്ഥ, ഒരു മണിക്കൂർ ഉപവാസം,

അടുത്ത ഒരുക്കം, പ്രത്യേകിച്ച് ലഘുപാപങ്ങളെക്കുറിച്ചു മനസ്താപം എന്നിവയേ ഇന്നാവശ്യമുള്ളു പ. കർബാന സ്വീകരണത്തിനു്.

പ. കർബാന സ്വീകരിക്കാതിരിക്കുക ദൈവദാനത്തെ തിരസ്കരിക്കുന്ന ഏററം ഹീനമായ നന്ദികേടാണ്. കാഴ്ച വയ്പിലും പവിത്രീകരണശേഷമുള്ള സമർപ്പണത്തിലും സംഭാഷണത്തിലും പങ്കെടുക്കുന്ന ക്രൈസ്തവൻ ദൈവദാനം അവനിലേയ്ക്കിറങ്ങുന്നതിനെ തടയുക അവഹേളനമല്ലേ?

## ദിവ്യബലി ആരാധനക്രമമാണ്

ആരാധനക്രമം " ജനസേവന "മാണെന്നു നാം കണ്ടു. ഏററം വലിയ ജനസേവകൻ ക്രിസ്തുവാണ്. (എബ്രാ.8.2) അന്ത്യ അത്താഴത്തിലും ഗാഗുൽത്തായിലും അൾത്താരയിലും ക്രിസ്തു മൗതികശരീരത്തിനു സേവനമാണു നല്കുക.

ഏക ഹൃദയമുള്ള ഒരു സമൂഹമാണു ബലിയിൽ പങ്കു ചേരുക. ബലിയിൽ ഓരോരുത്തരും വിവിധ രീതിയിലെങ്കിലും ഒരേ ലക്ഷ്യമാണു നേടുക.

ഒരു നാടകത്തിൽ കഥാനായകൻ ഒന്നേയുള്ളു. എങ്കിലും മററുകഥാപാത്രങ്ങൾ, പിന്നണി, കർട്ടൻ, ഉച്ചഭാഷണി, പ്രകാശ വിക്ഷേപണം, സംവിധാനം മുതലായ വിവിധതലങ്ങളിൽ അനേകർ ഏക ലക്ഷ്യമാണുന്നം വയ്ക്കുക. പ്രവർത്തനങ്ങൾ വിവിധങ്ങളാണ്. ലക്ഷ്യം ഒന്നുമാത്രവും.

ബലിയിലും ഇതാണു സംഭവിക്കുക. വിവിധ രീതികളിൽ ഒരേ ലക്ഷ്യം നേടുകയാണ് ആരാധനാസമൂഹം. നിശ്ചിതവും വ്യക്തവും സജീവവും വിഭിന്നവുമായ പങ്കു ഓരോരുത്തർക്കുമുണ്ട്. ഒരേ പൗരോഹിത്യത്തിൻെറ

വിവിധശേഷികളിൽ കാർമ്മികനും ജനസമൂഹവും ആരാധനയർപ്പിക്കുന്നു. ആന്തരികഭാവങ്ങൾ, ആചാരങ്ങൾ, ആംഗ്യങ്ങൾ, പ്രത്യുത്തരങ്ങൾ മുതലായവ വഴി യഥാവിധിയുള്ള സഹകരണം എല്ലാവർക്കും ആവശ്യകമാണ്. എല്ലാവരും മിശിഹായെ അനുഭവമാക്കുന്നു. അവിടുത്തെ ആരാധനയിലും ദാനങ്ങളിലും പങ്കാളികളാവുന്നു.

മേദിയാത്തോർദേയി നല്കുന്ന നിർദ്ദേശം പ്രസക്തമാണ്. "പ. ബലിയിൽ പങ്കെടുക്കുമ്പോൾ ജനങ്ങൾ ക്രിസ്തുവിന്റെ അവയവങ്ങളും സഭയുടെ മക്കളുമെന്ന നിലയ്ക്കു പൊതുനിയോഗം കൊണ്ടു തൃപ്തിപ്പെടരുത്. ആരാധനക്രമത്തിന്റെ ചൈതന്യത്തിൽ പുരോഹിതനായ ക്രിസ്തുവിനോടും അവിടുത്തെ പുരോഹിത ശുശ്രൂഷകനോടും അടുത്ത ഐക്യവും ഉദ്ദേശത്തിൽ പങ്കാളിത്തവും പുലർത്തണം". (M. D. 104).

# 13

# അച്ചനയുടെ അത്ഥം

ദിവ്യബലിക്കു രണ്ടു ഭാഗങ്ങളുണ്ട് ആരാധനക്രമത്തിന്റെ വീക്ഷണകോണത്തിൽനിന്ന്. (C. S L. 56).

1. വചനത്തിന്റെ ആരാധനക്രമം. 2. ബലിയപ്പണത്തിന്റെ ആരാധനക്രമം.

## 1. വചനത്തിന്റെ ആരാധനക്രമം

സംഭാഷണം. ബലി ഒരു സംഭാഷണമാണ്. സംഭാഷണംവഴി ബലിസമർപ്പണത്തിനു ഫലവും അത്ഥവും പൂണ്ണമാകുന്നു. ബലിയുടെ പ്രാരംഭമായി നാം സംഭാഷണമാരംഭിക്കുകയാണ്. " സ്വർഗ്ഗസ്ഥനായ പിതാവേ " എന്ന ജപവും ത്രിത്വസ്തുതികീർത്തനവും ഈ സംഭാഷണ സംരംഭത്തിന്റെ മനോജ്ഞമായ ആവിഷ്കരണങ്ങളത്രേ.

നമ്മുടെ വാക്കുകൾക്കു ദൈവം പ്രത്യുത്തരം നൽകുന്നുണ്ടു ബലിയിൽ. ലേഖനമാണ് ആദ്യത്തേതു്. അതു സുവിശേഷസന്ദേശത്തിനു നമ്മെ സജ്ജമാക്കുന്നു. തുടന്നു ദൈവവചനം നമ്മോടു സംസാരിക്കുകയായി, സുവിശേഷത്തിൽ. സുവിശേഷ പ്രഭാഷണം ദൈവവചനത്തെ ഹൃദയത്തിൽ സംവഹിക്കുന്നതിനും ജീവിതത്തിൽ പ്രതിഫലിപ്പിക്കുന്നതിനുമുള്ള ആഹ്വാനമാണ്. അതു ദൈവത്തിന്റെ ശബ്ദമാണു സംവഹിക്കുക.

ഉടമ്പടി ഉറപ്പിക്കുന്നതിനാണു ബലി, പഴയ ഉടമ്പടിയിൽ. പുതിയ ഉടമ്പടിയിലും അങ്ങനെതന്നെ. തന്മൂലം ദൈവവചനത്തിൻെറ ആരാധനക്രമത്തിനു ബലിയിൽ സുപ്രധാന സ്ഥാനംതന്നെയുണ്ട്.

## 2. ബലിയർപ്പണത്തിൻെറ ആരാധനക്രമം

അൾത്താരബലിയുടെ സാരാംശം ക്രിസ്തുവിനെ പിതാവിനർപ്പിക്കുകയും അങ്ങിൽനിന്നു രക്ഷ നേടുകയും ചെയ്യുന്ന എന്ന യാഥാർത്ഥ്യമാണ്. കുരിശിലെ ബലയിൽനിന്നാണ് അൾത്താരബലി ശക്തിയാർജ്ജിക്കുക. ദുഃഖവെള്ളിയാഴ്ചയുടെ ഇരുളിൽനിന്നാണ് ഉത്ഥാനത്തിൻെറ പ്രോജ്ജ്വലപ്രകാശം പൊട്ടി വിടരുക. കുരിശിലെ നിരാലംബതയുടെ വിലപനത്തിൽനിന്നാണ് രക്ഷാദൗത്യം സംവഹിക്കുന്ന ഉത്ഥാനത്തിൻെറ വിജയകാഹളമുയരുക. മരണത്തിൻെറ നിശ്ചലതയിൽനിന്നാണു ജീവൻെറ സ്പന്ദനങ്ങളാരംഭിക്കുക. കുരിശിൽ മരിച്ച് ഉത്ഥാനത്തിൻെറ മഹിമയണിഞ്ഞു് അൾത്താരയിൽ സാദൃശ്യങ്ങളുടെ മറയിൽ സന്നിഹിതനാകുന്ന മിശിഹായാണു നമ്മുടെ രക്ഷ.

ബലിയർപ്പണത്തിൻെറ ആരാധനക്രമത്തിനു കാഴ്ചവയ്പ്, പവിത്രീകരണം, ബലിവസ്തുക്കൾ ഉൾക്കൊള്ളൽ എന്നിങ്ങനെ മൂന്നു ഭാഗങ്ങൾ നാം കല്പിക്കാറുണ്ട്. ഓരോന്നിൻേറയും അർത്ഥവ്യാപ്തിയിലേക്കൊന്നെത്തിനോക്കുന്നതിനാണു നമ്മുടെ പരിശ്രമം.

### 1. കാഴ്ചവയ്പ്

ബലിയുടെ പ്രഥമഘടകം ക്രിസ്തുവിനെ പിതാവിനു സമർപ്പിക്കുന്നതാണ്. തന്മൂലം അപ്പവും വീഞ്ഞും

കാഴ്ചവയ്ക്കുന്നതോ നമ്മെത്തന്നെ കാഴ്ചവയ്ക്കുന്നതോ അല്ല സർവ്വ പ്രധാനം.

ബലി സഭയുടെ പ്രവൃത്തിയാണ്. സഭയാണ് ബലി സമർപ്പിക്കുന്നതു്. അപ്പവും വീഞ്ഞും സഭയുടെ നാമത്തിൽ സഭയാണ് ദൈവത്തിനു സമർപ്പിക്കുക. " ... മിശിഹാ വഴി പിതാവായ ദൈവം തന്റെ കൃപയാലും അനുഗ്രഹത്താലും ഈ ബലി നമ്മുടെ കരങ്ങളിൽനിന്നു സ്വീകരിക്കുമാറാകട്ടെ ".

ക്രിസ്തുവിനോടുകൂടെ സഭ തന്നെത്തന്നെ സ്വയം അർപ്പിക്കുന്നു. അതിന്റെ അടയാളമാണ് ബലിവസ്തുക്കൾ. സഭയെ ജീവിപ്പിക്കുന്നതും അവൾക്ക് ഉത്ഥാനത്തിൽ പങ്കു നൽകുന്നതും ക്രിസ്തുവാണ്. അഗാധമായ ഈ യാഥാർത്ഥ്യത്തിൽ പങ്കുകൊള്ളുകയാണ് നാം ബലിയിൽ. ആദ്യ കാലങ്ങളിൽ ബലിവസ്തുക്കൾ ജനങ്ങൾതന്നേ നൽകിയിരുന്നു. അന്നു ബലിയർപ്പണത്തിൽ ജനങ്ങൾക്കുള്ള പങ്കു കൂടുതൽ വ്യക്തമായിരുന്നു.

കാഴ്ചവയ്പിനു് പൂർണ്ണമായ അർത്ഥം നല്കുന്നതു പവിത്രീകരണശേഷമുള്ള സമർപ്പണമാണ്. തന്മൂലം കാഴ്ചവയ്പ് ബലിയുടെ പ്രാരംഭഭാഗമെന്നതിനേക്കാൾ ബലിയുടെ പൂർണ്ണമായ അർപ്പണത്തിനു തയാറെടുപ്പാണ്. കാഴ്ചവയ്പിന്റെ പ്രാർത്ഥന നോക്കുക. സമുദ്ധാരണ രഹസ്യത്തിന്റെ നടുവിലേയ്ക്കു നമ്മെ അതു നയിക്കുന്നു: " നമ്മുടെ രക്ഷയ്ക്കുവേണ്ടി തന്നെത്തന്നെ ബലിയർപ്പിക്കുകയും തന്റെ പീഡാനുഭവത്തിന്റേയും മരണത്തിന്റേയും സംസ്കാരത്തിന്റേയും ഉത്ഥാനത്തിന്റേയും ഓർമ്മ ആചരിക്കാൻ കല്പിക്കുകയും ചെയ്ത മിശിഹാവഴി പിതാവായ ദൈവം തന്റെ കൃപയാലും അനുഗ്രഹത്താലും ഈ ബലി നമ്മുടെ കരങ്ങളിൽനിന്നു സ്വീകരിക്കുമാറാകട്ടെ ".

ഈ പശ്ചാത്തലത്തിൽ പൗരസ്ത്യസഭകളിൽ കാസ യിൽ വീഞ്ഞും പീലാസയിൽ ഓസ്തിയും തയാറാക്കു മ്പോൾ ചൊല്ലുന്ന പ്രാർത്ഥന അർത്ഥഗർഭമാണ്. വീഞ്ഞിനെ കർത്താവിൻെറ രക്തമെന്നും ഓസ്തിയെ കർത്താ വിൻെറ ശരീരമെന്നും പരാമർശിക്കുന്നു. പൗരസ്ത്യസഭകളുടെ പാരമ്പര്യവും ശൈലിയുമാണത്.

**എന്താണു കാരണം ?**

മനോജ്ഞമായ ഒരാവിഷ്കരണരീതിയായി നാം ഇതിനെ മനസ്സിലാക്കണം. കാഴ്ചവയ്പിനു തയാറാക്കുന്ന ബലിവസ്തുക്കളിൽ ദൈവിക പവിത്രീകരണം നടന്നിട്ടില്ല. കൗദാശികതത്വത്തിൻെറ പ്രവർത്തനത്തിനവ വിധേയ മായിട്ടില്ല. എങ്കിലും കാഴ്ചവയ്പ് കൂദാശവചനോന്മുഖ മാണ്. ആ അർത്ഥത്തിൽ പവിത്രീകരണത്തോട് അവ ബന്ധം പുലർത്തുന്നു, സമയത്തിൻെറ ക്രമത്തിലല്ല, ഭാവി നിറവേറൽ എന്ന ലക്ഷ്യത്തിൻെറ ക്രമത്തിൽ. മററു വാക്കു കളിൽ അല്പ സമയത്തിനുള്ളിൽ മിശിഹായുടെ ശരീരവും രക്തവുമായി പകരാനുള്ള അപ്പവും വീഞ്ഞുമാണു പരാമർ ശിക്കപ്പെടുക. കാഴ്ചവയ്പും പവിത്രീകരണവും തമ്മി ലുള്ള അവശ്യവും അവഗാഢവുമായ ബന്ധത്തെ ഊന്നിപ്പറ യുന്ന ഒരു ശൈലിയാണിത്. ബലിയിൽ യഥാർത്ഥ സമർ പ്പണം പവിത്രീകരണത്തിനുശേഷമാണെന്ന സൂചനയു മുണ്ടീ ശൈലിയിൽ.

കാഴ്ചവയ്പിൽ എല്ലാ മനുഷ്യർക്കുംവേണ്ടി ബലി വസ്തുവാകുകയും സ്വയം അർപ്പിക്കുകയും ചെയ്യാൻപോകുന്ന ക്രിസ്തുവിനേയാണു നാം കാണുന്നത്: കാഴ്ചവയ്പിൽ നാം മൗതികശരീരത്തിൻെറ ദിവ്യരഹസ്യത്തിൽ നിർലീന രാവുന്നു. ക്രിസ്തുവും അവിടുത്തെ ശരീരവും ഐക്യത്തി ലാണ്. നമ്മുടെ ദാനം പിതാവിനു സ്വീകാര്യമാവണ

മെങ്കിൽ ശിരസ്സായ മിശിഹായോട്ട നാം ഐക്യത്തിലായ രിക്കണം. അപ്പവും വീഞ്ഞും നമ്മേത്തന്നെ ദൈവത്തിനു സമർപ്പിക്കുന്നതിൻെറ അടയാളമാണ്, ക്രിസ്തുവിനെ സമർപ്പിക്കുന്നതിൽ ബലിക്കുള്ള പങ്കു വ്യക്തമായിക്കഴിഞ്ഞാൽ.

കാസയിൽ വീഞ്ഞിനോട്ടകൂടെ ഒരു തുള്ളി വെള്ള മൊഴിക്കുന്നുണ്ട്. ആ സമയത്തു ചൊല്ലുന്ന പ്രാത്ഥനയിൽ തിരുവിലാവിൽനിന്നു പുറപ്പെട്ട രക്തത്തേയും വെള്ള ത്തേയും പരാമർശിക്കുന്നു. തന്മൂലം മിശിഹായുടെ മരണ ത്തേയാണതു സൂചിപ്പിക്കുക. യഹൂദർ വിരുന്നിനു വീഞ്ഞി നോട്ടകൂടെ അല്പം ജലം ചേർക്കുന്ന പാരമ്പര്യം പാലിച്ചി രുന്നു. ഈ ആചാരത്തിൻെറ തുടച്ചയായി പെസഹാ ഭക്ഷണസമയത്തു് ഈശോ വീഞ്ഞിനോട്ട് അല്പം ജലം കൂട്ടിയെന്നു പാരമ്പര്യം അനുസ്മരിച്ചു. അപ്പസ്തോലന്മാർ ഈശോയെ അനുകരിച്ചു. പില്ക്കാലത്തു സഭാപിതാക്കന്മാർ പ്രതീകാത്മകമായി ഈ ഒരു തുള്ളി വെള്ളത്തെ മിശിഹാ യുടെ മനുഷ്യത്വത്തോട്ട ബന്ധപ്പെട്ടത്തി. ക്രൈസ്തവഭക്തി ക്കിന്നിതു പ്രിയംകരമാണ്.

## 2. പവിത്രീകരണം

കൂദാശവചനങ്ങളുച്ചരിക്കുമ്പോൾ അതിസ്വാഭാവി കവും അതിനിഗൂഢവുമായ യാഥാത്ഥ്യങ്ങൾ രൂപം കൊള്ളുന്നു. അപ്പവും വീഞ്ഞും "സാരാംശ" ത്തിൽ വ്യതിയാനവിധേയമാകുകയത്രേ. വിശുദ്ധ കുർബ്ബാനയിൽ മിശിഹായുടെ സാന്നിദ്ധ്യത്തെ മനസ്സിലാക്കുന്നതിനു് ഇന്നു ള്ളതിൽ നല്ല വിശദീകരണം "വസ്തുഭേദ" മാണ്. പവിത്രീകരണംമുതൽ അപ്പവും വീഞ്ഞും ബലിവസ്തു മാത്രമല്ല, ഒരു വ്യക്തിയാവുന്നു, സജീവ ശരീരനായ ക്രിസ്തു, ഉത്ഥാനം ചെയ്ത ക്രിസ്തു, ദൈവസുതനായ ക്രിസ്തു.

ബലിയിൽ പവിത്രീകരണകർമ്മംവരെ ആരാധനക്രമ സംബന്ധമായ വൈവിദ്ധ്യങ്ങൾ ധാരാളം കാണാം. എന്നാൽ പവിത്രീകരണകർമ്മത്തിൽ ഐകരൂപ്യം കാണുന്നു. പവിത്രീകരണം ഒരു പ്രർത്ഥന മാത്രമല്ല, ഒരു പ്രവൃത്തിയുമാണ്. മൗതികശരീരത്തിൻെറ ശിരസ്സായ ക്രിസ്തു ഇവിടെ നേരിട്ടു പ്രവർത്തിക്കുന്നു. അർപ്പകനും അർപ്പിതനും അവിടുന്നുതന്നേ. പവിത്രീകരണത്തിൽ നാം സമർപ്പിക്കുന്ന ബലിവസ്തു ക്രിസ്തുവാകുകയാണ്. നാം ക്രിസ്തുവായി മാറുന്നില്ല. ഈ പവിത്രീകരണമാകുന്ന ബിന്ദുവിലേയ്ക്കാണു ദിവ്യബലിയുടെ പ്രാർത്ഥനകളെല്ലാം കേന്ദ്രീകരിക്കപ്പെടുക.

നമ്മുടെ ബലിയിൽ ശ്ലീഹന്മാരുടെ കുർബ്ബാനയിലെ ബലിയർപ്പണഭാഗം ( അനാഫൊറ ) നോക്കുക. പ്രണാമ പ്രാർത്ഥനകളിൽ ആദ്യത്തേതിൽ കൃതജ്ഞതാനിർഭരമായി ദിവ്യരഹസ്യം പരികർമ്മം ചെയ്യുന്നതിനുവേണ്ടി കാർമ്മികൻ വിശ്വാസം, സ്നേഹം എന്നീ ദാനങ്ങൾ യാചിക്കുന്നു. രണ്ടാമത്തേതു് സൃഷ്ടികർമ്മത്തിനും ദൈവകാരുണ്യത്തിനും പ്രതിനന്ദി പ്രകാശിപ്പിക്കുന്ന പ്രകീർത്തനമാണ്. മൂന്നാമത്തേതു് ഏററം ഹൃദയഹാരിയാണ്. മനുഷ്യവർഗ്ഗത്തിൻെറ അധഃപതനത്തിൽനിന്നുള്ള സമുദ്ധാരണം, മനുഷ്യാവതാര മഹാരഹസ്യം, ദൈവികജീവനിൽ പങ്കു നൽകുന്ന അതിവിശിഷ്ടദാനം എന്നിവയ്ക്കുള്ള അവാച്യമായ കൃതജ്ഞത രേഖപ്പെടുത്തുന്നു. തുടർന്നു വി. കുർബ്ബാനയുടെ ഏററം ലളിതമായ സ്ഥാപനചിത്രമാണു നമുക്കു ലഭിക്കുക. പവിത്രീകരണമാണു പിന്നീട്. കാർമ്മികൻെറ വ്യക്തിത്വം ക്രിസ്തുവിൽ ലയിച്ചുചേർന്ന പ്രതീതിയാണതുളവാക്കുക : " ഇതു പാപമോചനത്തിനായി നിങ്ങൾക്കുവേണ്ടി വിഭജിക്കപ്പെടുന്ന എൻെറ ശരീരമാകുന്നു. .... ഇതു് പാപമോചന

ത്തിനായി അനേകക്കുവേണ്ടി ചിന്തപ്പെടുന്ന പുതിയ ഉട മ്പടിയിലെ എന്റെ രക്തമാകുന്നു".

പവിത്രീകരണത്തെത്തുടർന്നു കല്പനാനുസ്മരണ പ്രാർ ത്ഥനയാണ്. വി. കുർബ്ബാന വിശ്വാസത്തിന്റെ രഹസ്യ മാണ്. സഭയെക്കൂടാതെ പ. കുർബാനയില്ല. വിശ്വാസ മില്ലെങ്കിൽ പ. കുർബാനയെ മനസ്സിലാക്കുക സാദ്ധ്യമല്ല: ക്രിസ്തുവിന്റെ കല്പനയില്ലായിരുന്നെങ്കിൽ സഭക്കു പ. കുർബാനയുണ്ടാകുമായിരുന്നില്ല. ഈ കല്പനപോലെ പ്രസക്തമായ നീതീകരണമോ വ്യാഖ്യാനമോ വേറെയില്ല പരിശുദ്ധ കുർബാനക്കു്.

തുടർന്നുള്ള മദ്ധ്യസ്ഥ പ്രാർത്ഥന കഴിഞ്ഞു പ്രണാമ പ്രാർത്ഥനകളിൽ അവസാനത്തേതാണു വരുക. ഇതാണു ദിവ്യബലിയിലെ സമർപ്പണപ്രാർത്ഥന, യഥാർത്ഥത്തിൽ. തിരുശ്ശരീരരക്തങ്ങൾ വിശുദ്ധ ബലിപീഠത്തിൽ ദൈവ ത്തിനു നാം അർപ്പിക്കുന്നു. ക്രിസ്തുവിനേയാണർപ്പിക്കുക. ക്രിസ്തുവിന്റെ അർപ്പണത്തോടൊന്നിച്ചാണു നാമും അങ്ങയെ സമർപ്പിക്കുക, പിതാവിനു്. ഈ സമർപ്പണത്തിനു ശേഷംമാത്രമേ നമ്മുടെ ആത്മസമർപ്പണത്തിനുപോലും ബലിയിൽ സ്ഥാനമുള്ളൂ. പ. കുർബാന സ്വീകരണ ത്തിനൊരുക്കമാണു പിന്നിട്.

## 3. പ. കുർബാന സ്വീകരണം

പ. കുർബാന സ്വീകരണം ബലിയുടെ പൂർത്തീകരണ മാണ്, സമൂഹത്തിന്റെ ആവശ്യമാണ്, ജീവന്റെ സ്പന്ദ നത്തിൽ പങ്കാളിത്തമാണ്.

1. ബലിയുടെ പൂർത്തീകരണം

ബലിസമർപ്പണവും ബലിവസ്തുവിനെ ഉൾക്കൊള്ളലും അവഗാഢ ബന്ധമുള്ള പ്രവൃത്തികളാണ്. പ. കുർബാന സ്വീകരണം ബലിയർപ്പണത്തിന്റെ പൂർത്തീകരണമാകുന്നു. എങ്കിലും ബലിയുടെ ചക്രവാളം കൂടുതൽ വ്യാപകമാണ്, വിശാലമാണ്. ബലിയർപ്പണത്തിനു ഒരിടത്തു സമ്മേളിച്ചിരിക്കുന്നവരുടേതു മാത്രമല്ല ബലി. അതു സഭ മുഴുവന്റേതുമാവുന്നു. ഒരു സമൂഹത്തിനും, അഖിലസഭയ്ക്കും മനുഷ്യരാശിക്കു മുഴുവനും വേണ്ടിയാണു ബലി. അൾത്താരബലിക്കു കുരിശിലെ ബലിയുടെ ചക്രവാളം തന്നേയുണ്ട്. ക്രൂശിതനായനാഥൻ കൈകൾ വിരിച്ച് മനുഷ്യരാശിയെ മുഴുവൻ ആശ്ലേഷിച്ചു.

പ. കുർബാന അമർത്യതയുടെ ഭക്ഷണമാണ്. മിശിഹായോടുള്ള അവഗാഢമായ ഐക്യം, ഉത്ഥാനമഹിമയുടെ അച്ചാരം എന്നിവ പ. കുർബാന സ്വീകരണത്തിന്റെ ഫലങ്ങളാണ്. വി. യോഹന്നാൻ സുവിശേഷത്തിന്റെ ആറാം അദ്ധ്യായത്തിൽ ഈ ആശയം പ്രകാശമാനമായി പ്രതിപാദിക്കുന്നുണ്ട്.

അത്യഗാധമായ എളിമയുടേയും ജീവിത വിശുദ്ധിയുടേയും ചൈതന്യത്തിലാണു ബലിയുടെ പൂർത്തീകരണമായ പ. കുർബാനയ്ക്കു നാം അണയേണ്ടതു്. വി. കുർബാന സ്വീകരണത്തിനൊരുക്കമായി കാർമ്മികൻ നല്കുന്ന സമാധാനാശിസ്സ് അതാംഗനനുസ്മരിപ്പിക്കുക. പ. കുർബാന ഒരു ഇരുമുനവാളാകുന്നു. അന്തരാത്മാവിൽ പ്രസാദവരവും പരിശുദ്ധ രഹസ്യത്തിൽ വിശ്വാസവും ദൈവദാന സ്വീകരണത്തിനൊരുക്കവുമുള്ളവർക്കു പ. കുർബാന "കടങ്ങളുടെ പൊറുതിയും പാപങ്ങളുടെ മോചനവും ഉയിർപ്പിലുള്ള പ്രത്യാശയും സ്വർഗ്ഗരാജ്യത്തിൽ നവമായ ജീവനും" നല്കും.

നേരേ മറിച്ച് ആത്മാവിൽ മാരകപാപവും മനസ്സാക്ഷി യിൽ മാലിന്യവും ലക്ഷ്യത്തിൽ ലൗകായതികത്വവുമുള്ള വക്ക് പ. കുർബാന ശിക്ഷാവിധിയാണു നല്കുക.

ഞായറാഴ്ചകളിൽ ആരാധകരുടെ സമൂഹം പ. കുർ ബാന സ്വീകരണശേഷം ചൊല്ലുന്ന അതിമനോഹരമായ പ്രാർത്ഥന പ. കുർബാന സ്വീകരണഫലങ്ങളിലേയ്ക്കു വെള്ളി വെളിച്ചം വീശുന്നു.

"കരങ്ങൾ സൽപ്രവൃത്തികൾ ചെയ്യാൻ ശക്തമാവുന്നു.
അധരങ്ങൾ സ്വർഗ്ഗത്തിൽ ദൈവസ്തുതിക്കർഹമാവുന്നു.
കണ്ണുകൾ രക്ഷകന്റെ പ്രത്യാഗമനം കാണാൻ നിയുക്ത മാവുന്നു.
നാവു സത്യം പറയാൻ സന്നദ്ധമാവുന്നു.
പാദങ്ങൾ സ്വർഗ്ഗീയപ്രകാശത്തിൽ സഞ്ചരിക്കുമെന്നു റപ്പു ലഭിക്കുന്നു.
വ്യക്തിയ്ക്കു പുതുജീവന്റെ പ്രസരണം സംസിദ്ധമാ വുന്നു.
സമൂഹം അനുഗ്രഹാശിസ്സുകൊണ്ടു സമ്പന്നമാവുന്നു.
ദൈവസ്നേഹം സ്വീകർത്താക്കളിൽ ശാശ്വത വാസ മുറപ്പിക്കുന്നു."

## 2. സമൂഹത്തിന്റെ ആവശ്യം.

പ്രധാന സാമൂഹികാഘോഷാവസരങ്ങളിൽ വിരുന്നു കൾ നല്കുന്നു. സാർവത്രികമായി മനുഷ്യത്വത്തിന്റെ ഒരു സവിശേഷതയാണിതെന്നു പറയാം. വിവാഹം, സന്ദർശ നങ്ങൾ, സ്വീകരണങ്ങൾ, തിരുനാളുകൾ മുതലായ അവ സരങ്ങളിൽ വിരുന്നു നല്കുക മനുഷ്യന്റെ സാമൂഹ്യ പ്രകൃ തിയുടെ ഒരടയാളമാണ്.

ദിവ്യബലിയുടെ പൂൎത്തീകരണമായ പ. കർബാന സ്വീകരണം ഒരു സമൂഹത്തിനു രൂപം നല്കുന്നു. വി. പൗലോസു പറയുന്നതു പോലെ "വിശുദ്ധ അപ്പം ഭക്ഷിക്കുന്നവരെല്ലാം ഒന്നാണ്."

ബലിയിൽ പവിത്രീകരണത്തിനുശേഷം സുപ്രധാനമായ വിഭജനകൎമ്മമുണ്ട്. വിഭജനത്തിന്റെ അർത്ഥം ആദ്യകാലത്തു കൂടുതൽ സ്പഷ്ടമായിരുന്നു. കാരണം ഒരേ അപ്പത്തിൽ നിന്നു മുറിച്ചാണ് എല്ലാവൎക്കും നൽകിയിരുന്നതു്. അങ്ങനെയാണു ദിവ്യരക്ഷകൻ അന്ത്യ അത്താഴത്തിൽ ചെയ്തതു്. അപ്പം സമൂഹത്തെ ഒന്നിപ്പിക്കുന്ന ഘടകമായിരുന്നു പല അൎത്ഥത്തിലും. ഒരേ അപ്പം ഒരേ സ്നേഹം ഉളവാക്കണം. വി. കർബാന ഐക്യത്തിന്റെ കൂദാശയാണ്. എല്ലാവരും ഒരേ അപ്പത്തിൽ നിന്നു ബാഹ്യമായി സ്വീകരിക്കുന്നതു മാത്രമല്ല ഐക്യത്തിനു കാരണം. ദൃശ്യശരീരം ഭക്ഷിക്കുന്ന നാം മിശിഹായുടെ മൗതികശരീരമാണ്. അദൃശ്യമെങ്കിലും അതു യഥാൎത്ഥ ശരീരമാണ്. തന്മൂലം ഉപവിയിൽ നാം വളരണം. മൗതികശരീരത്തിന്റെ അംഗങ്ങളായി ജീവിക്കുന്നതിനു വിശുദ്ധ കർബാന നമ്മെ ശക്തരാക്കുന്നു. പ. കർബാന മൗതികശരീരത്തിനു മുഴുവൻ പോഷണമാണ്. നാം ആരായാലും സഭക്കു നമ്മെക്കൊണ്ടാവശ്യമുണ്ട്. കാരണം ശരീരത്തിനവയവങ്ങൾ അപരിത്യാജ്യങ്ങളാണ്. നാം ഒരു സമൂഹമാവുന്നതിനു പരിശുദ്ധ കർബാനയെക്കാൾ പ്രചോദനവും സഹായവും നല്കുന്ന മറെറാരു യാഥാൎത്ഥ്യവുമില്ല.

### 3. ജീവന്റെ സ്പന്ദനത്തിൽ പങ്കാളിത്തം

"ഈ അപ്പം ഭക്ഷിക്കുന്നവൻ ജീവിക്കും". (യോഹ. 6.54). കുഴിമാടങ്ങളിൽനിന്നു ജീവന്റെ ചലനമോ സ്പന്ദനമോ ശബ്ദമോ പ്രകൃതിയുടെ നിയമമല്ല. എന്നാൽ

ദൈവം നിശ്വസിച്ചു. അസ്ഥികൂടങ്ങളിലേയ്ക്കു ജീവന്റെ പ്രസരണമുണ്ടായി. അസ്ഥികൾ സ്പന്ദിച്ചു. അവ ചലിച്ചു. മനുഷ്യരൂപം പൂണ്ടു. അസ്ഥികൾ മാംസവും രക്തവും ചർമ്മവും ധരിച്ചു. ശ്മശാനസ്ഥലത്തു് ഒരു വലിയ സൈന്യം അണിനിരന്നു. എസക്കിയേൽ പ്രവാചകന്റെ ദർശനമാണിതു്. (എസക്കിയേൽ അ. 37). പ. കുർബ്ബാന നമുക്കു നൽകുന്ന ജീവചൈതന്യത്തോടു താരതമ്യപ്പെടുത്തിയാൽ ഈ ചിത്രീകരണം നിസ്സാരമാവും. മരിച്ചിരുന്ന മനുഷ്യവർഗ്ഗത്തെ ജീവന്റെ പ്രസരണംകൊണ്ടു സമ്പന്നമാക്കിയതു മിശിഹായാണു്. ആ പ്രസരണത്തിന്റെ ഉച്ചകോടിയാണു പ. കുർബ്ബാന. മിശിഹാ നമ്മിൽ എഴുന്നള്ളിവരുമ്പോൾ നാം നിത്യജീവനിലേക്കു പ്രവേശനമാരംഭിക്കുന്നു. ജീവൻ ചലനാത്മകമാണു്. ദൈവാരാധനയാണു് ഈ ചലനാത്മകതയുടെ മനോജ്ഞമായ തലം. അതിന്റെ പരിസമാപ്തി നിത്യഭാഗ്യം തന്നെയത്രേ. പ. കുർബ്ബാന അഭൗമികജീവന്റെ പ്രസരണം നമ്മിൽ വളർത്തുകയും നിലനിറുത്തുകയും ചെയ്യുന്ന വലിയ രഹസ്യമാകുന്നു.

ആരാധനക്രമത്തെക്കുറിച്ചുള്ള നിർണ്ണയരേഖയുടെ 4–ാം ഖണ്ഡികയിൽനിന്നൊരു ഭാഗം ഈ അദ്ധ്യായത്തിനു നല്ലൊരു സമാപനമാകും. "അന്ത്യഅത്താഴത്തിൽ സ്വന്തശരീരത്തിന്റേയും രക്തത്തിന്റേയും പ. കുർബ്ബാനയുടെ ബലി ദിവ്യരക്ഷകൻ സ്ഥാപിച്ചു. അതു കുരിശിലെ ബലിയെ ശാശ്വതീകരിക്കുന്നതിനായിരുന്നു. അതു് അവിടുത്തെ മരണത്തിന്റേയും ഉത്ഥാനത്തിന്റേയും സ്മാരകം സഭയെ ഏല്പിക്കുന്നതിനുവേണ്ടിയാണു്. അതു സ്നേഹത്തിന്റെ കൂദാശയാണു്, ഐക്യത്തിന്റെ അടയാളമാണു്, സ്നേഹത്തിന്റെ ബന്ധനമാണു്, പെസഹാവിരുന്നാണു്, പ്രസാദവരത്തിന്റെ തികവാണു്, നിത്യഭാഗ്യത്തിന്റെ അച്ചാരമാണു നമുക്കു്".

## 14

# കാനോനനമസ്കാരം: അർച്ചന

### നിർണ്ണയരേഖ

കാനോനനമസ്കാരത്തിനു ആരാധനക്രമത്തിലുള്ള സ്ഥാനം സ്പഷ്ടമാക്കുന്നുണ്ട് ആരാധനക്രമത്തെക്കുറിച്ചുള്ള നിർണ്ണയരേഖ. 83-ാം ഖണ്ഡികയിൽ ഇങ്ങനെ കാണാം. ''പുതിയതും നിത്യവുമായ ഉടമ്പടിയുടെ പ്രധാന പുരോഹിതനാണു ക്രിസ്തു. അവിടുന്നു മനുഷ്യസ്വഭാവം വഴി എല്ലായുഗങ്ങളിലും സ്വർഗ്ഗീയ സമ്മേളനങ്ങളിൽ ആലപിക്കപ്പെടുന്ന സ്തോത്രം ഭൗമികജീവിതത്തിലെ വിപ്രവാസത്തിലേയ്ക്കവതരിപ്പിച്ചു. ക്രിസ്തുവിൻെറ പൗരോഹിത്യ പ്രവൎത്തനം സഭ തുടരുകയാണ് .... ഈ പ്രവൎത്തനങ്ങളാവട്ടെ വി. കുർബാന സമൎപ്പണം മാത്രമല്ല. മററുമാർഗ്ഗങ്ങളും അതിലുൾപ്പെടുന്നു; പ്രധാനമായി കാനോനനമസ്കാരം.''

ആരാധനക്രമത്തിൻെറ കേന്ദ്രമായ ദിവ്യബലിയുടെ ആരാധന, കൃതജ്ഞത, പ്രാർത്ഥന, പരിഹാരം എന്നീ ലക്ഷ്യങ്ങൾ തന്നേയാണു കാനോനനമസ്കാരത്തിനുമുള്ളതു്. കാനോനനമസ്കാരം മിശിഹായുടെ മണവാട്ടിയുടെ ശബ്ദമാണ്. അതു ക്രിസ്തുതന്നേ അവിടുത്തെ ശരീരമായ സഭയോടൊന്നിച്ചു പിതാവിനു സമർപ്പിക്കുന്ന പ്രാൎത്ഥനയാണ്. (C. S L. 85.)

## അർച്ചന: ദൈവാരാധന

പ്രപഞ്ചം അതിൻെറ അസ്തിത്വംകൊണ്ടു ദൈവത്തെ സ്തുതിക്കുന്നു. പരമാണു അതിന്റെ ഘടനയിൽ, ആകാശം അതിൻെറ അനന്തതയിൽ, കുളിർതെന്നൽ ചാഞ്ചാടുന്ന ഇലകളിൽ, പൂക്കൾ അവയുടെ സുരഭില സുന്ദര രൂപങ്ങളിൽ, മഴവില്ല് അഴകാർന്ന വർണ്ണപ്പകിട്ടിൽ, പക്ഷികൾ അവയുടെ കളഗാനങ്ങളിൽ, നിർഝരികൾ നൃത്തം വച്ചോടിക്കളിക്കുന്നതിൽ, മുകിൽത്തുണ്ടുകൾ ചലിക്കുന്ന ചിത്രങ്ങൾ രചിക്കുന്നതിൽ, ദൈവത്തെ പ്രകീർത്തിക്കുകയാണ്, ആരാധിക്കുകയാണ്.

മനുഷ്യൻ മാത്രം പ്രപഞ്ചത്തിൽ ഇങ്ങനെ സ്തുതി നിർവഹിക്കുന്നതിൽ വിഭിന്നനാണ്. മനുഷ്യൻ ദൈവത്തെ സ്തുതിക്കുന്നതു് ബുദ്ധിയും ഇച്ഛാശക്തിയും ഉപയോഗിച്ചാണ്. ആരാധന, കൃതജ്ഞത മുതലായ പ്രകരണങ്ങൾ സ്വമനസ്സാ സമർപ്പിക്കുമ്പോഴാണ മനുഷ്യൻ ദൈവത്തെ സ്തുതിക്കുക.

മനുഷ്യജീവിതലക്ഷ്യം ദൈവത്തെ മഹത്വപ്പെടുത്തുകയത്രേ. മനുഷ്യൻ ദൈവത്തോടൊപ്പമുയരുമ്പോഴാണ് അവൻ ഏററം അധികമായി ദൈവത്തെ മഹത്വപ്പെടുത്തുക. ഈ പ്രക്രിയ സാധിക്കുന്നതു മനുഷ്യാവതാരത്തിലാണ്. മിശിഹാ മനുഷ്യാവതാരം ചെയ്തതു പിതാവിൻെറ മഹത്വത്തിനായാണ്. മനുഷ്യാവതാര രഹസ്യത്തോടു സഹകരിക്കുന്നവരെല്ലാം ദൈവത്തെ മഹത്വപ്പെടുത്തുന്നു. മൗതികശരീരമായ സഭ എല്ലാകാര്യങ്ങളും ശിരസ്സായ ക്രിസ്തുവിനോടു യോജിച്ചാണ നിർവഹിക്കുക. സഭയുടെ പ്രാർത്ഥനയും ഇപ്രകാരമാണ്. കാനോനനമസ്കാരമാണ സഭയുടെ പ്രധാന പ്രാർത്ഥന, ദിവ്യബലി കഴി

ഞ്ഞാൽ. ക്രിസ്തുവിൻെറ മനസ്സോടെ സഭ ദൈവത്തിനു ആരാധനയും കൃതജ്ഞതയും പരിഹാരവും യാചനയും സമർപ്പിക്കുന്നു. ഈ സമർപ്പണത്തിൻെറ ഏററം വിശിഷ്ടരൂപം ദിവ്യബലിയാണ്. മനോജ്ഞതരമായ അടുത്ത സ്ഥാനം കാനോനനമസ്കാരത്തിനത്രേ.

ഓരോ വ്യക്തിയും പ്രാത്ഥിക്കാൻ ബാദ്ധ്യസ്ഥനാണ്. എന്നാലും വ്യക്തിയെന്ന നിലയ്ക്കുള്ള പ്രാത്ഥനയെക്കാൾ സമൂഹത്തിൻെറ പ്രാത്ഥനയ്ക്കു കൂടുതൽ പ്രാധാന്യമുണ്ട്. മനുഷ്യൻെറ സാമൂഹിക സ്വഭാവമാണ് അതിനടിസ്ഥാനം. ഈ സാമൂഹികപ്രാത്ഥന പരസ്യവും ഔദ്യോഗികവുമാകുമ്പോൾ അതിൻെറ പ്രാധാന്യം ഏററം വർദ്ധിക്കുന്നു. പ്രാത്ഥനയുടെ ഈ തലത്തെ ക്രിസ്തുവിൻെറ തുടർച്ചയായ സഭ ക്രമീകരിക്കുന്നതിനേയാണു കാനോനനമസ്കാരമെന്നു വിളിക്കുക. അങ്ങനെ വ്യക്തിയുടേയും സമൂഹത്തിൻേറയും സഭയുടേയും സഭവഴി ക്രിസ്തുനാഥൻേറയും പ്രാത്ഥനയാണിതു്.

## വിവിധ പേരുകൾ

കാനോനനമസ്കാരത്തിനു പലപേരുകളുണ്ട്. ചിലതു ചുവടേ നാം കാണുകയാണ്.

1 കാനോനനമസ്കാരം. (Canonical Prayer). കാനൺ എന്ന പദത്തിനു നിയമം, ക്രമം എന്നൊക്കെയത്ഥം. തിരുസ്സഭയുടെ ഔദ്യോഗിക പ്രാർത്ഥനയെന്നാണു സൂചന.

2. സ്തുതിയുടെ ബലി. (Sacrifice of Praise) ആരാധന, കൃതജ്ഞത, പരിഹാരം, യാചന എന്നീ പ്രകരണങ്ങൾ ദൈവത്തിനു സമർപ്പിക്കുന്നതുകൊണ്ടു ഈ പേരുണ്ടായി.

3. ദിവ്യകർത്തവ്യം. (Divine Office) മനുഷ്യന് ദൈവത്തോടുള്ള പ്രാഥമിക കർത്തവ്യം ദൈവാരാധനയാകയാൽ ഈ പേരു പ്രസക്തമാണ്. Opus Dei ദൈവിക പ്രവൃത്തിയെന്നു പറയുമ്പോഴും ഈ സൂചനയാണ്. ക്രിസ്തുവിൻെറ പ്രവൃത്തിയോടതിനെ ബന്ധപ്പെടുത്തുന്നുണ്ടെന്ന് ഒരു പ്രത്യേകതയുമുണ്ട്.

4. ഹ്രസ്വപ്രാർത്ഥനപ്പുസ്തകം. (Breviary) മുൻകാലങ്ങളിൽ ഈ പ്രാർത്ഥനകൾ സുദീർഘങ്ങളും പല പുസ്തകങ്ങളുൾക്കൊള്ളുന്നവയുമായിരുന്നു. പില്ക്കാലത്ത് ഒരു പുസ്തകമായിച്ചുരുക്കിയെടുത്തു. തന്മൂലം ഈ പേരു ലഭിച്ചു: ചുരുക്കപുസ്തകം.

## ഉത്ഭവം

പഴയനിയമകാലത്ത് ഇസ്രായേൽ ജനം ദിവസത്തിൽ പല പ്രാവശ്യം ദൈവസ്തുതികൾ ആവർത്തിച്ചിരുന്നു. P. S. 118. 62. സ്തോത്രബലിയർപ്പിക്കാൻ നാലായിരം സംഗീതകരെ പേടകത്തിനു മുമ്പിൽ ദാവീദു നിയമിച്ചു. (1. ദിനവൃത്താന്തം 15.16)

യഹൂദമതാനുയായികൾ ക്രൈസ്തവരായശേഷം പാരമ്പര്യമനുസരിച്ചു പ്രാർത്ഥനകൾ തുടർന്നു. ക്രൈസ്തവർ പ്രാർത്ഥിക്കുന്നതിനു എല്ലാദിവസവും സമ്മേളിച്ചിരുന്നു. ബലിയർപ്പണം ദേവാലയത്തിലും പ്രാർത്ഥനകളും വേദപുസ്തകപാരായണവും സിനഗോഗുകളിലും അവർ നിർവ്വഹിച്ചു. A. D. 65 മുതൽ പ്രഭാതപ്രാർത്ഥന, സായാഹ്നപ്രാർത്ഥന എന്നിവ നിശ്ചിതമായി നടത്തിവന്നു. (നടപടി. 3.1; 10.9 ). രണ്ടാം നൂററാണ്ടിൽ ദിവ്യബലിയും ദൈവവചന ശുശ്രൂഷയും സഭയിൽ സർവസാധാരണമായി.

## പ്രഭാതപ്രാത്ഥന

മെത്രാൻ നിദ്ദേശിക്കുന്ന സ്ഥലത്തു വൈദികരും ജനങ്ങളും ശുശ്രൂഷികളും സമ്മേളിച്ചു. സമൂഹത്തിനുപദേശം നൽകിയശേഷം മെത്രാൻ അല്ലെങ്കിൽ വൈദികൻ പ്രാത്ഥനയാരംഭിക്കുമായിരുന്നു. ഇതുളിനുശേഷം പ്രഭാതവെളിച്ചം കാണുമ്പോൾ ക്രൈസ്തവൻ പുതിയ ജീവനേയും തിന്മകൾക്കെതിരായ ശക്തിയേയും ഓക്കുന്നു.

## സായാഹ്നപ്രാത്ഥന

സൂര്യാസ്തമനത്തിനുശേഷം ഇതുൾ വ്യാപിക്കുന്നു. സായാഹ്നപ്രാർത്ഥനയിൽ സൃഷ്ടികർമ്മം, സമുദ്ധാരണ രഹസ്യം എന്നീ മഹാദാനങ്ങൾക്കും ദിവസം മുഴുവനില്ലമായി ലഭിച്ച ദൈവാനുഗ്രഹങ്ങൾക്കും ക്രൈസ്തവൻ നന്ദി പറയുന്നു. രാത്രിസമയം അനുഗ്രഹാശിസ്സുകളോടെ കഴിക്കാൻ വരങ്ങൾ യാചിക്കുന്നുമുണ്ട്, ഈ പ്രാർത്ഥനയിൽ.

രണ്ടാം നൂററാണ്ടട്ടത്തെഴുതപ്പെട്ട '' ഡിഡക്കേ '' എന്ന ഗ്രന്ഥത്തിൽ ദിവസം മൂന്നു നേരം പ്രാർത്ഥിക്കണമെന്ന നിദ്ദേശമുണ്ട്.

## രണ്ടു കൈവഴികൾ

ദിവസവും പല സമയങ്ങളിലായി പ്രാർത്ഥിക്കുന്ന ക്രൈസ്തവ പാരമ്പര്യം രണ്ടു കൈവഴികളിലൂടെ ഒഴുകി. അവയാണു '' ഭദ്രാസനക്രമ '' മെന്നും '' സന്യാസക്രമം '' എന്നും അറിയപ്പെട്ടതു്.

## ഭദ്രാസനക്രമം

ആരംഭകാലത്തു വിശ്വാസികൾ ഭദ്രാസന ദേവാലയത്തിലോ മററു ദേവാലയങ്ങളിലോ സമ്മേളിച്ച് സായാഹ്ന

ജപം, ജാഗരണജപം, പ്രഭാതജപം എന്നിവ ചൊല്ലി വന്നു. സമയത്തിനനുയോജ്യമായ തിരഞ്ഞെടുക്കപ്പെട്ട സങ്കീർത്തനങ്ങളായിരുന്നു മുഖ്യ പ്രാർത്ഥനകൾ. സമ്മേളന സ്ഥലത്തുനിന്നു "കത്തീഡ്രൽക്രമം" എന്ന പേരു കിട്ടി.

## സന്യാസക്രമം

നിശ്ചിതസമയത്തെ പ്രാർത്ഥനകൾ കൂടാതെ സങ്കീർത്തനങ്ങൾ സമയക്രമം കൂടാതെ തുടർച്ചയായി ചൊല്ലിവന്നു സന്യാസികൾ. ഇവ യാമപ്രാർത്ഥനകളായിരുന്നു. ഇതിനു "സന്യാസക്രമം" എന്നു പേരു ലഭിച്ചു. പിൽക്കാലത്തു വൈദികരും ഈ രീതി സ്വീകരിച്ചു.

കത്തീഡ്രൽക്രമത്തിൽ പുരോഹിതന്മാർക്കു പ്രത്യേക കടമകളുണ്ടായിരുന്നു. സമാരംഭം, നിയോഗങ്ങൾ, സുവിശേഷം, സമാപനാശീർവാദം എന്നിവ വൈദികർക്കായി നീക്കിവയ്ക്കപ്പെട്ടു.

## ജാഗരണജപം

ഉറക്കമിളച്ചുകൊണ്ടുള്ള പ്രാർത്ഥനയാണിതു്. കർത്താവിൻെറ ഉയിർപ്പിനുള്ള ആഘോഷങ്ങൾക്കുവേണ്ടി ദുഃഖശനിയാഴ്ച രാത്രിയിലാണിതാരംഭിച്ചതു്. മിശിഹായുടെ രണ്ടാമത്തെ ആഗമനത്തിൻെറ സൂചന ഇതിലുണ്ടായിരുന്നു. സങ്കീർത്തനങ്ങൾ വേദപുസ്തകവായനകൾ എന്നിവ കഴിഞ്ഞു സ്നാപനാർത്ഥികൾക്കു മാമ്മോദീസാ കൊടുക്കും. കോഴി കൂവുന്നതോടെ ബലിയർപ്പിക്കും. എല്ലാവരും വി. കുർബ്ബാന സ്വീകരിക്കുന്നു. തുടർന്നു പ്രഭാതപ്രാർത്ഥനയോടെ കർമ്മം തീരും.

ആദിമക്രൈസ്തവർ എല്ലാ ഞായറാഴ്ചയും ജാഗരണജപം ചൊല്ലിവന്നു. പാതിരാത്രു് ആരംഭിക്കുന്ന ശുശ്രൂഷ

സാധാരണമായി സന്ന്യാസികൾ സ്വീകരിച്ചു. ജനങ്ങൾ കോഴി കൂവുന്ന സമയത്തു് (നാലാം യാമം അല്ലെങ്കിൽ മൂന്നുമണി) ദേവാലയത്തിൽവന്നു ശുശ്രൂഷയിൽ പങ്കെടുത്തു. പാതിരാ മുതൽ നാലാംയാമംവരെയുള്ള പ്രാർത്ഥന ജാഗരണജപമെന്നും തുടർന്നുള്ളതു നിശാപ്രാർത്ഥന എന്നും വിളിക്കപ്പെട്ടു.

സായാഹ്നത്തോടുകൂടെയാണു യഹൂദർക്കു ദിവസമാരംഭിക്കുക. ഈ കാരണത്താലാണ് സുറിയാനിസഭയിൽ റംശാ (സായാഹ്നപ്രാർത്ഥന), ലെലിയാ (നിശാപ്രാർത്ഥന), സപ്രാ (പ്രഭാതപ്രാർത്ഥന) എന്ന ക്രമം ഉത്ഭവിച്ചതു്. പ്രകാശത്തെ കേന്ദ്രീകരിച്ചാണു നമസ്കാരം രചിക്കപ്പെട്ടതു്. യഹൂദർക്കു ദേവാലയഗോപുരത്തിൽനിന്നു "പ്രഭാതമായി" എന്നു് അറിവു ലഭിച്ചപ്പോൾ ദേവാലയത്തിൽ ബലിമൃഗത്തെകൊണ്ടുവന്നു. ബലിസ്കുശേഷം പുരോഹിതൻ കീർത്തനങ്ങൾ ആരംഭിച്ചു. കാഹളശബ്ദമനുസരിച്ചു ജനങ്ങൾ തല കുനിച്ചാരാധിച്ചു. സന്ധ്യക്കും ഇപ്രകാരം ബലിയും കീർത്തനവും യഹൂദവഴക്കമായിരുന്നു.

ആദിമ ക്രൈസ്തവരുടെയിടയിൽ സായാഹ്നപ്രാർത്ഥനക്കായിരുന്നു ഏററം കൂടുതൽ പ്രാധാന്യം. ധൂപാർച്ചനാജപം, ദീപജപം, സന്ധ്യാനക്ഷത്രജപം എന്ന പേരുകളും ഈ പ്രാർത്ഥനയ്ക്കുണ്ടായിട്ടുണ്ടു്.

കാനോനനമസ്കാരത്തിൻെറ ഉത്ഭവം ആദിമ ക്രൈസ്തവപാരമ്പര്യത്തിൽനിന്നാണു്. അവരുടെ പാരമ്പര്യത്തിൽ പകലും രാത്രിയും ദൈവസ്തുതികളാൽ വിശുദ്ധീകരിക്കപ്പെടുന്നതിനുപയുക്തമായ ക്രമീകരണമുണ്ടായിരുന്നു. ഇന്നു സഭ ആ പാരമ്പര്യമാണഭിലഷിക്കുക. കാനോനനമസ്കാരത്തിൽ നാം ക്രിസ്തുവിനോടും സഭയോടും ഒന്നിച്ചു പ്രാർത്ഥിക്കുകയാണു് (C. S. L. 84.).

## സങ്കീർത്തനം

കാനോനനമസ്ക്കാരത്തിൽ വേദപുസ്തകഭാഗങ്ങൾ പലതുണ്ട്. എങ്കിലും സങ്കീർത്തനങ്ങളോളം പ്രാധാന്യം മറെറാന്നിനും കല്പിച്ചു കാണുന്നില്ല.

## എന്താണു സങ്കീർത്തനം

ഇസ്രായേൽ ജനങ്ങൾ പരസ്യപ്രാർത്ഥനകളിലും രഹസ്യാനുഷ്ഠാനങ്ങളിലും ഉപയോഗിച്ചിരുന്ന ഗാനങ്ങളാണു സങ്കീർത്തനങ്ങൾ. ആകെ 150 എണ്ണമുണ്ട്. പലതും ദാവീദിൻേറതല്ലെങ്കിലും ദാവീദിൻെറ പേരിലാണവ അറിയപ്പെടുന്നതു്.

ദൈവത്തെ പരിപൂർണ്ണമായി ആശ്രയിക്കുന്ന ഒരു ഭക്തൻെറ ഹൃദയവികാരങ്ങളാണു് സങ്കീർത്തനങ്ങൾ. ദൈവസ്നേഹവും ദൈവ വിശ്വാസവും അവയിൽ സർവ്വത്ര പ്രകാശമാനമായിക്കാണാം. സങ്കീർത്തകൻ ദൈവഭയമുള്ളവനാണു്, അനുതാപമുള്ളവനാണു്, ദൈവത്തിൽമാത്രം പ്രത്യാശ നിക്ഷേപിക്കുന്നവനാണു്, ദൈവത്തിലേക്കു തിരിയുന്നവനാണു്. പഴയനിയമത്തിൻെറ ആദ്ധ്യാത്മിക ചൈതന്യം മനസ്സിലാക്കുന്നതിനു സങ്കീർത്തനങ്ങൾ അനുപേക്ഷണീയമാകുന്നു.

ദൈവത്തിൻെറ സ്നേഹവും ദൈവജനത്തിൻെറ അവിശ്വസ്തതയും ദൈവത്തിൻെറ കാരുണ്യവും സങ്കീർത്തനങ്ങളിൽ നമുക്കു കാണാം. അഗ്രാഹ്യനായ ദൈവം ഇസ്രായേലിൻെറ ഇടയനും പിതാവുമാണു്. തീക്ഷ്ണതയുടേയും കൃതജ്ഞതയുടേയും ചിന്താതരംഗങ്ങൾ സങ്കീർത്തനങ്ങളിൽ ധാരാളമുണ്ടു്.

നാം സങ്കീർത്തനങ്ങൾ ചൊല്ലുമ്പോൾ അവ നമ്മുടെ വ്യക്തിപരമായ പ്രാർത്ഥനയായി മാറുന്നു. വ്യക്തിപരവും സാമൂഹികവുമായ പ്രാർത്ഥനയാവുന്നതിനു കഴിവുള്ള സജ്ജീകരണമുണ്ടതിനു്. നമുക്കു യോജിക്കുന്ന പലതും അതിൽ നാം കണ്ടെത്തും. ഇസ്രായേലിൻെറ ചരിത്രം നമ്മിൽ നിഴലിക്കുകയും ചരിത്രം ആവർത്തിക്കുകയും ചെയ്യുന്നതു നമുക്കു കാണാം. സഭയുടെ കരങ്ങളിൽ സങ്കീർത്തനങ്ങൾക്കു പരിശുദ്ധാത്മാവിൻെറ നിവേശനത്തിൻെറ സവിശേഷതകളുണ്ടു്.

## വൈശിഷ്ട്യങ്ങൾ

പൗരസ്ത്യഗായകനായ വി. അപ്രേമിനു സങ്കീർത്തനങ്ങളോടു വളരെ കടപ്പാടുണ്ടു് ആശയങ്ങളിൽ. സഭയുടെ പരസ്യാരാധനയിൽ സങ്കീർത്തനത്തിനു സുപ്രധാനമായ സ്ഥാനമുണ്ടു്. ദൈവത്തിലേക്കുള്ള വഴികാട്ടിയാണു സങ്കീർത്തനം. ക്രിസ്തീയസഭയെ ഒരു കണ്ണാടിയിലെന്നപോലെ സങ്കീർത്തനങ്ങളിൽ നമുക്കു കാണാം. ദൈവത്തേയും സകല സൃഷ്ടികളേയും അതിൽ കണ്ടെത്താൻ കഴിയും. നമ്മുടെ ചിത്രവും അവയിൽ തെളിഞ്ഞുവരും. ഏതു സാഹചര്യത്തിലും പ്രാർത്ഥനയെ ആലംബമാക്കുന്നതിനു സങ്കീർത്തനങ്ങൾ സഹായകമാണു്.

സങ്കീർത്തനങ്ങൾ ക്രിസ്തുവിൻെറ പ്രാർത്ഥനപുസ്തകമാണു്. സിനഗോഗിലും ഓർശ്ലേം ദേവാലയത്തിലും കുരിശാകുന്ന ബലിപീഠത്തിലും ഈശോ സങ്കീർത്തനങ്ങൾ ആലപിച്ചു. സങ്കീർത്തനങ്ങളിൽ ഈശോ പിതാവിനെ സ്തുതിക്കുന്നു. നാം സങ്കീർത്തനങ്ങളാലപിക്കുമ്പോൾ ക്രിസ്തുവിന്റെ പ്രാർത്ഥന നമ്മുടേതാകുകയാണു്. നമ്മുടെ പ്രാർത്ഥന

ക്രിസ്തുവിന്റേതുമാകുന്നു. തന്മൂലം മൗതികശരീരവും ശിരസ്സും ചേർന്നു ദൈവാരാധന സമർപ്പിക്കുകയാണു സങ്കീർത്തനങ്ങളിൽ.

സങ്കീർത്തനങ്ങൾ ക്രിസ്തുവാകുന്ന കേന്ദ്രത്തിലേക്കു നയിക്കുന്നു. പലിടത്തും അതു ക്രിസ്തുവിലേക്കു കൈ ചൂണ്ടുന്നുണ്ട്. ചില സങ്കീർത്തനങ്ങൾ പ്രത്യക്ഷത്തിൽ ക്രിസ്തുവിനേയാണു പരാമർശിക്കുക. കുരിശിൽ ബലി സമർപ്പിക്കുന്ന രക്ഷകനെ സജീവമായി ചിത്രീകരിക്കുന്നതിൽ 22-ാം സങ്കീർത്തനം പോലെ വിജയം വരിച്ച മറെറാരു കവിത കണ്ടെത്തുക എളുപ്പമല്ല.

പുതിയ ഉടമ്പടിയിലാണ് സങ്കീർത്തനങ്ങൾക്കു പൂർണ്ണിമയാർന്ന അർത്ഥവും യാഥാർത്ഥ്യവും ലഭിക്കുക. പഴയ ഉടമ്പടിയിൽ നിഴലിലിരിക്കുന്നതു പുതിയ ഉടമ്പടിയിൽ വെളിച്ചത്തിലേക്കു വരുന്നു. പഴയതു പ്രതിരൂപങ്ങളുടെ മണ്ഡലമാണെങ്കിൽ പുതിയതു യാഥാർത്ഥ്യങ്ങളുടേതാണ്. ഉദാഹരണമായി സങ്കീർത്തനങ്ങളിൽ പ്രതിപാദിക്കുന്ന രാജാവ് ദാവീദാണ്. പക്ഷെ അദ്ദേഹം നിഴലും പ്രതീകവും മാത്രമേ ആകൂ. വെളിച്ചവും യാഥാർത്ഥ്യവും വരാനിരുന്ന രക്ഷകനാണ്, മിശിഹായാണ്. തന്മൂലം സങ്കീർത്തനങ്ങളാലപിക്കുമ്പോൾ നമുക്കു പുതിയ ഉടമ്പടിയുടെ വീക്ഷണം അല്ലെങ്കിൽ ചൈതന്യം വേണം.

സങ്കീർത്തനങ്ങൾക്കു ക്രൈസ്തവാരാധനയിൽ അതുല്യമായ പങ്കുണ്ട്. ആദിമക്രൈസ്തവർ സങ്കീർത്തനം അവരുടെ പ്രാർത്ഥനപുസ്തകമായുപയോഗിച്ചു. വി. ക്രിസോസ്റ്റോമിന്റെ വാക്കുകളിൽ ക്രൈസ്തവപ്രാർത്ഥനയുടെ ആരംഭവും മദ്ധ്യവും അന്ത്യവും സങ്കീർത്തനങ്ങളാണ്.

സങ്കീത്തനങ്ങൾ ദൈവം എന്ന പദം സാധാരണ യായി ഉപയോഗിക്കുന്നില്ല. പൗരസ്ത്യധാരണയുടെ ശൈലി യാണവയിൽ കാണുക. അത്യധികമായ ബഹുമാനംമൂലം ദൈവം എന്നതിനു പകരം " പരിശുദ്ധൻ ", " പരി ശുദ്ധൻെറ നാമം ", " അങ്ങയുടെ നാമം " എന്നൊക്കെ യാണ് പറയുക. ഹീബ്രൂ ശൈലിയനുസരിച്ച് " നാമം " വ്യക്തിത്വത്തെക്കുറിക്കും. ' നിൻെറ നാമം പരിശുദ്ധ മാവണം ' എന്നു " സ്വർഗ്ഗസ്ഥനായ പിതാവേ " എന്ന ജപത്തിൽ നാം ചൊല്ലുന്നുണ്ട്. നമ്മുടെ രീതിയിൽ പറ ഞ്ഞാൽ അതിങ്ങനെയാവും : " ദൈവമേ ഞങ്ങൾ അങ്ങേയ്ക്കു് ആരാധന സമർപ്പിക്കുന്നു ".

## വിഭജനം

സങ്കീത്തനങ്ങൾ വിവത്തനങ്ങളുടെ വ്യത്യാസമനുസ രിച്ച് വിഭിന്നമായി വിഭജിക്കപ്പെട്ടിട്ടുണ്ട്. ലത്തീൻ ( Vulgate ) ക്രമം 9, 113 എന്നീ സങ്കീത്തനങ്ങൾ ഓരോന്നും ഈരണ്ടായി എണ്ണുന്നു. ഹീബ്രൂ വിവത്തനം 116, 147 എന്നീ സങ്കീത്തനങ്ങളെ ഇങ്ങനെ ഇരട്ടിക്കുകയാണ്. സുറിയാനി ( പ്ശീത്താ ) 115-ാം സങ്കീത്തനത്തെ മാത്രം ഇരട്ടിക്കുന്നു.

സങ്കീത്തനങ്ങളെ വിഭാഗങ്ങളും ഉപവിഭാഗങ്ങളുമായി തിരിക്കുന്നുണ്ട് പലരും. ഉദാഹരണമായി പൗരസ്ത്യ സുറി യാനിറീത്തു് സങ്കീത്തനങ്ങളെ 20 വിഭാഗങ്ങളായും 57 ഉപവിഭാഗങ്ങളായും തിരിച്ചിരിക്കുന്നു.

സങ്കീത്തനങ്ങൾക്കെല്ലാം പ്രാധാന്യമുണ്ട്. പല സങ്കീർത്തനങ്ങളും നിർദ്ദിഷ്ടദിവസങ്ങൾക്കും അവസര

ങ്ങൾക്കും നിശ്ചിതമാക്കിയിരുന്നു യഹൂദർ. ചില ഉദാഹരണങ്ങൾ താഴെച്ചേർക്കുന്നു, സുറിയാനിക്രമത്തിൽ നിന്നു്.

| സങ്കീർത്തനം. | | അവസരം |
|---|---|---|
| 3 | — | ദേവാലയപ്രതിഷ്ഠ |
| 24 | — | ഞായറാഴ്ച |
| 51 | — | ബുധനാഴ്ച |
| 92 | — | സാബത്തു് |
| 93 | — | വെള്ളിയാഴ്ച |
| 100 | — | കൃതജ്ഞതാബലി |
| 113 — 118 ഹല്ലൽ | — | പെസഹാത്തിരുനാൾ |
| ഹല്ലേലൂയാ സങ്കീർത്തനം | | 95, 106, 111, 112, 113, 115, 117, 135, 146, 149, 150—ആരാധന. |
| 140 | — | സായാഹ്നജപം. (141, 118, 105, 112) |
| 51 | — | പ്രഭാതജപം. |
| 67, 103 | — | പ്രകാശസങ്കീർത്തനങ്ങൾ |
| 118, 93 | — | ഉത്ഥാനസങ്കീർത്തനങ്ങൾ |

## ശാപവർഷശൈലി

സങ്കീർത്തനങ്ങളിൽ ചിലതു ശാപവർഷം നടത്തുന്നുണ്ടു്. ദൈവജനത്തെ ദ്രോഹിക്കുന്നവനു വിനാശാശംസ നല്കാൻ സങ്കീർത്തകൻ മടിക്കുന്നില്ല. ഇസ്രായേലിന്റെ ചരിത്ര പശ്ചാത്തലത്തിൽ ക്ഷിപ്രകോപം, കഠിനമായ പദപ്രയോഗം മുതലായവ അലിഞ്ഞു ചേർന്നിരുന്നു. സങ്കീർത്തകനെതിരായതെല്ലാം ദൈവത്തിനും ദൈവജനത്തിനും ദ്രോഹകരമെന്നാണദ്ദേഹം വിധിക്കുക. തന്മൂലം ഉൽക്കട

മായ വികാരത്തോടെ ശത്രുവിനു തിന്മഭവിക്കട്ടെ എന്ന ദ്ദേഹം ഉദ്ഘോഷിക്കുന്നുണ്ട്. കലർപ്പില്ലാത്ത ശാപവർഷം തന്നെയാണു ചിലപ്പോൾ. 136–ാം സങ്കീർത്തനം ഉദാഹരണമാണ്. ദൈവധിക്കാരികൾക്കു വരാൻപോകുന്ന ശിക്ഷയുടെ പ്രവചനങ്ങളായി അവയെക്കരുതാം. സങ്കീർത്തകന്റെ ശത്രുക്കൾ അന്ധകാരശക്തികളായാൽ ശാപവചസ്സുകൾക്കു പ്രസക്തി കണ്ടെത്താം. എന്നിരുന്നാലും ക്രൈസ്തവന്റെ ചരിത്രപശ്ചാത്തലത്തിൽ ഇത്തരം പദപ്രയോഗങ്ങളും ആശയഗതികളും പ്രസക്തിയില്ലാത്തവയാണ്. ക്രിസ്തുവിന്റെയും സഭയുടേയും ചൈതന്യം നല്കുന്ന പ്രേരണ മാപ്പുനല്കലിന്റേതാണ്, സ്നേഹത്തിന്റേതാണ്, സേവനത്തിന്റേതാണ്.

## കാനോനനമസ്കാരം പൗരസ്ത്യാരാധനക്രമത്തിൽ

പൗരസ്ത്യനാട്ടിൽ നമസ്കാരത്തിനു ക്ലിപ്ത രൂപം ലഭിച്ചതു് അഞ്ചാം നൂററാണ്ടട്ടത്താണ്. അതിനു മുമ്പു സാരാംശത്തിൽ എല്ലാ റീത്തുകൾക്കും നമസ്കാരം പൊതുവായിരുന്നു.

## പാശ്ചാത്യസുറിയാനിറീത്തു് (അന്ത്യോകൃൻ)

ദിവസത്തെ ഏഴു യാമങ്ങളായി തിരിച്ചിരിക്കുന്നു. സന്ധ്യ മുതൽ സന്ധ്യവരെയുള്ള സമയമാണ് ദിവസം. 1. സന്ധ്യ 6. P. M. 2. സന്ധ്യാശേഷം. 3. നിശ. 4. പ്രഭാതം. 6. A. M. 5. മൂന്നാം മണി. 9. A. M. 6. ആറാംമണി 12. A. M. 7. ഒൻപതാം മണി. 3. P. M

## പൗരസ്ത്യ സുറിയാനിറീത്ത്

കൽദായറീത്തുകാർ ഇന്നുപയോഗിക്കുന്ന കാനോനനമസ്കാരം 1886-ൽ പാരീസിൽ മൂന്നുഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തിയതാണ്. പൗരസ്ത്യ തിരുസംഘം 1938-ൽ ഇതു രണ്ടാമതു പ്രസിദ്ധീകരിച്ചു. അതിൽ ആ ഗ്രന്ഥം മലബാറിലെ കൽദായകാർക്കു വേണ്ടിയുമാണെന്നു ചൂണ്ടിക്കാട്ടി. ഗ്രന്ഥത്തിന്റെ മുഖവുരയിൽ കർദ്ദിനാൾ തിസറാങ്ങ് ഇങ്ങനെ രേഖപ്പെടുത്തി : "പൗരസ്ത്യ സുറിയാനിറീത്തിന്റെ ആദരണീയമായ പൗരാണികത്വത്തിനും, ധന്യതയ്ക്കും അത്ഭുതകരമായ ലാവണ്യത്തിനും പ്രത്യേക തെളിവുകളും അംഗീകാരവും ആവശ്യകമല്ല".

A. D. 4-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന മാർ മരുത്ത, മാർ ശെമയോൻ ബർസാബാ, മാർ അപ്രേം മുതലായവരാണ് ഇതിന്റെ രചയിതാക്കൾ.

## മാർ മരുത്താ

4-ാം നൂററാണ്ടിൽ മെസപ്പൊട്ടോമിയായിൽ ജനിച്ചു. ഫെർഘട്ടിലെ മെത്രാനായി. പൗരസ്ത്യസിറിയൻ ആരാധനക്രമത്തിനു പരിഷ്കാരങ്ങൾ നിർദ്ദേശിച്ച സെലൂഷ്യ-ടെസിഫോൺ സൂനഹദോസിൽ (410) ഇദ്ദേഹം പങ്കെടുത്തു. സായാഹ്ന പ്രാർത്ഥനയിലെ സായംഹനഗീതം ഇദ്ദേഹം രചിച്ചതെന്നു കരുതപ്പെടുന്നു.

## മാർ ശെമയോൻ ബർസാബാ

A. D. 344-ൽ സെലൂഷ്യാ - ടെസിഫോണിലെ മെത്രാനായിരിക്കയിൽ രക്തസാക്ഷി മുടിചൂടി. ത്രൈശുദ്ധകീർത്തനത്തിനു മുമ്പു ചൊല്ലുന്ന "സകലത്തിന്റേയും നാഥാ" എന്ന ജപത്തിന്റെ കർത്താവ് ഇദ്ദേഹമാ

ണെന്നഭിപ്രായമുണ്ട്. രണ്ടുഗണമായി നമസ്കാരം ചൊല്ലി ത്തുടങ്ങിയതു ബർസാബായുടെ പരിഷ്ക്കാരങ്ങളിലൊന്നാണ്.

## മാർ അപ്രേം

A. D. 306–ൽ നിസിബിസിൽ ജനിച്ചു. പൗരസ്ത്യ സഭയിലെ ഗാന കോകിലം. ആശയത്തിലും ആവിഷ്ക രണത്തിലും അതീവസുന്ദരമായ ഗാനങ്ങൾ പലതു രചിച്ചു അദ്ദേഹം.

നർസൈ (502) യും ബാബായിയും രചിച്ച പദ്യങ്ങളും പ്രാത്ഥനകളും 5–ാം നൂററാണ്ടിനുശേഷം നമസ്കാരത്തിൽ കൂട്ടിച്ചേർത്തു. പാത്രിയാർക്കാ ഈശോയാബ്ബ് മൂന്നാമൻ (647–657) പരിഷ്ക്കാരങ്ങൾ വരുത്തി. ദിവ്യബലി, വത്സരവൃത്തം, പ്രാത്ഥനകൾ എന്നിവയ്ക്ക് അദ്ദേഹം നിശ്ചി യക രൂപം നല്കി. പിന്നീട് 9–ാം നൂററാണ്ടിൽ ഏലിയാ ഒന്നാമനും 12–ാം നൂററാണ്ടിൽ ഏലിയാ മൂന്നാമനും 13–ാം നൂററാണ്ടിൽ വർദാ മുതലായവരും ചില പ്രാത്ഥനകൾ കൂട്ടിച്ചേക്കുകയുണ്ടായി.

സങ്കീർത്തനത്തിൻെറ പ്ശീത്താ വിവത്തനമാണു സുറിയാനി റീത്തുകാർ ഉപയോഗിക്കുന്നതു്. 4833 വാക്യ ങ്ങളുള്ള സങ്കീർത്തന ഗ്രന്ഥത്തെ 5 പുസ്തകങ്ങളായും 29 അദ്ധ്യായങ്ങളായും കൽദായർ തിരിച്ചു. ആകെ പദങ്ങൾ 19934.

സായാഹ്നപ്രാർത്ഥന, നിശാപ്രാർത്ഥന, പ്രഭാതപ്രാർ ത്ഥന എന്നിവയാണു ദിവസ പ്രാർത്ഥനകൾ. കൂടാതെ ഞായറാഴ്ചകളിലും തിരുനാളുകളിലും ജാഗരണജപവു മുണ്ട്. വലിയ നോമ്പിലും ചില തിരുനാളുകളിലും മൂന്നാം

മണിക്കൂർ, ആറാംമണിക്കൂർ, ഒൻപതാം മണിക്കൂർ എന്ന യാമപ്രാർത്ഥനകളും കൂടെ ചൊല്ലുന്നു.

## മലബാർ റീത്തു്

ഒൻപതാം അദ്ധ്യായത്തിലും ഈ അദ്ധ്യായത്തിലും മലബാർ റീത്തിനെക്കുറിക്കുന്ന സൂചനകളുണ്ടായിരുന്നു കഴിഞ്ഞ കാലങ്ങളെ സംബന്ധിച്ച്.

ഇന്നു കേരളസഭ പരിവർത്തനങ്ങളിലൂടെ കടന്നുപോവുകയാണ്. തന്മൂലം അനിശ്ചിതത്വം അൻപേക്ഷണീയമാവുന്നു. കാനോനനമസ്കാരത്തെ സംബന്ധിച്ചും ഇതു വാസ്തവമാണ്.

മലയാളത്തിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടതു് കാനോനനമസ്കാരത്തിൻെറ നോമ്പുകാലപുസ്തകമാണ്. 1967 മാർച്ചുമാസത്തിലായിരുന്നു അതു്. ജൂലൈമാസത്തിൽ ഉയിർപ്പുകാലത്തേതും പുറത്തിറങ്ങി. ലിററർജിക്കൽ കമ്മററിയാണു പുസ്തകങ്ങൾ തയ്യാറാക്കിയതു്. റംശാ, ലെലിയാ, സപ്രാ എന്നീ ത്രികാലപ്രാർത്ഥനകൾ ഏസപവും, കാവ്യാത്മകവും, സുന്ദരവും, സമാകർഷകവും, ആനുകാലികവുമാക്കുന്നതിൽ പ്രസ്തുത കമ്മററി ബൃഹത്തായ വിജയം വരിച്ചു.

1971 ഡിസമ്പർമാസത്തിൽ ആഗമനം, പിറവി, ആവിഷ്ക്കാരം എന്നീ കാലങ്ങൾക്കുള്ള രണ്ടു ഗ്രന്ഥങ്ങൾ ഒരുമിച്ചു പ്രസിദ്ധീകൃതമായി. സായാഹ്നപ്രാർത്ഥന, നിശാപ്രാർത്ഥന, പ്രഭാത പ്രാർത്ഥന എന്നിങ്ങനെ തനി മലയാള സംജ്ഞകൾ, വേദപുസ്തകത്തിനു കൂടുതൽ പ്രാധാന്യം, ആരാധനാവത്സരങ്ങളിലെ കാലങ്ങൾക്കു കൂടുതൽ സമ്പർക്കം എന്നിങ്ങനെ ചില സവിശേഷതകൾ കാണാം ഇവയിൽ.

ആകെ ഗാനമയമാണവ. ലിററർജിക്കൽ കമ്മററിയാണ വയും തയാറാക്കിയതു്. അവരുടെ പ്രയത്നം പ്രശംസാർഹ മാണു്.

ആരാധനക്രമത്തിന്റെ നവോത്ഥാനരംഗത്തു പൊതു വേയും കാനോനനമസ്കാരത്തെ സംബന്ധിച്ചു പ്രത്യേക മായും കേരളസഭയ്ക്കു പ്രഗത്ഭവും സുധീരവുമായ നേതൃത്വം നൽകുന്ന കട്ടിനാൽ പാറേക്കാട്ടിൽ തിരുമേനിയുടെ സേവ നങ്ങൾ കേരളസഭാചരിത്രത്തിൽ മായാത്ത മുദ്ര പതിച്ചി ട്ടുണ്ടു്.

## അത്മായരും

ആദിമസഭയിൽ അത്മായരും വൈദികരും ഒന്നിച്ചു കാനോനനമസ്കാരത്തിൽ പങ്കെടുത്തിരുന്നു. ആ പഴയ പാരമ്പര്യത്തിലേക്കു തിരിച്ചുപോകണമെന്നു വത്തിക്കാൻ സൂനഹദോസു ആഹ്വാനം നൽകിയിട്ടുണ്ടു്. "അത്മായർ കാനോനനമസ്കാരം വൈദികരോടൊന്നിച്ചോ അല്ലാ തേയോ വ്യക്തിപരമായോ ചൊല്ലുന്നതിനു പ്രോത്സാഹിപ്പി ക്കണം" (C. S. L. 100). ഉദയംപേരൂർ സൂനഹദോസിനു മുമ്പു ജനങ്ങൾ വൈദികരോടൊന്നിച്ചു കാനോനനമസ്കാരം ചൊല്ലുന്ന പാരമ്പര്യം കേരളത്തിലുണ്ടായിരുന്നു. ഇന്നത്തെ കേരളസഭ അതു വീണ്ടെടുക്കണം. ഇന്നു ഞായറാഴ്ചകളിൽ ദിവ്യബലിക്കു മുമ്പു ജനങ്ങൾ വൈദികനോടൊന്നിച്ചു പ്രഭാതപ്രാർത്ഥന ചില സ്ഥലങ്ങളിൽ സമാരംഭിച്ചിട്ടുണ്ടു്. പ്രശംസാർഹമായ ഈ വഴക്കം കൂട്ടതൽ പ്രചാരത്തിലേക്കും പൂർണ്ണിമയിലേക്കും കടന്നുചെന്നിരുന്നെങ്കിൽ!

കാനോനനമസ്കാരം ദിനരാത്രങ്ങളെ വിശുദ്ധീകരി ക്കുന്നു. അതിൽ സംബന്ധിക്കുക സഭയ്ക്കു നൽകപ്പെട്ടിട്ടുള്ള പരമോന്നതപദവിയിൽ പങ്കു പററുകയാണു്. അവിടെ നമ്മുടെ പ്രാർത്ഥന ക്രിസ്തുവിന്റേതാകുന്നു. (C. S. L. 84;85)

---

# 15

# ക്രിസ്തുവാകുന്ന രഹസ്യം: ആരാധനക്രമത്തിൻെറ കേന്ദ്രബിന്ദു

" ക്രിസ്തുവാകുന്ന രഹസ്യത്തെ ഏററം സ്പഷ്ടമായി അവതരിപ്പിക്കുന്ന സംവിധാനമാണ് ആരാധനക്രമം ". ( C. S. L. 2. )

" ക്രിസ്തു " എന്ന വാക്കിനു " അഭിഷിക്തൻ " എന്നത്ഥം. അതു ഗ്രീക്കു പദമാണ്. സുറിയാനിപദം: മിശിഹാ. മനുഷ്യരക്ഷക്കുവേണ്ടി മനുഷ്യനായി അവതരിച്ചതുവഴി പിതാവിൽ നിന്നഭിഷേകം സ്വീകരിച്ചവൻ എന്നാണു സൂചന. ഈ അഭിഷേകം തൈലത്താലുള്ളതല്ല, പിതാവിന്റെ സ്നേഹത്താലുള്ളതാണ്. മനുഷ്യസ്വഭാവം സ്വീകരിക്കലാണ് അഭിഷേകകമ്മത്തിൻെറ സ്ഥാനത്തു നാം കണ്ടെത്തുക. മനുഷ്യരക്ഷയ്ക്കുവേണ്ടി ബലിവസ്തുവായ രക്ഷകനെയാണു ഈ വാക്കു കുറിയ്ക്കുന്നതു്. ഈശോ പുരോഹിതനും രാജാവുമാണെന്നു സാരം.

" രഹസ്യം" എന്ന പദത്തിൻെറ അത്ഥം നാം ഒന്നാം അദ്ധ്യായത്തിൽ വിശദമായിക്കണ്ടു. ലളിതമാക്കിയാൽ ക്രിസ്തുവിൻെറ രക്ഷാകമ്മത്തിൽ നമുക്കു പങ്കു നല്കുന്ന വ്യവസ്ഥിതിയെന്നർത്ഥം. അല്പം കൂടെ പൂണ്ണമായി പറഞ്ഞാൽ

മനുഷ്യനെ രക്ഷിക്കുന്നതിനുവേണ്ടി ദൈവത്തിൻെറ പ്രവ ത്തനങ്ങൾ ഈ ലോകത്തിലെ ചരിത്രപരമായ ദൃശ്യതയി ലൂടെ പൂർത്തീകരിക്കപ്പെടുന്ന സംവിധാനമാണ് രഹസ്യം.

ക്രിസ്തുവിനെ അറിയുകയും ആദരിക്കുകയും ചെയ്യുന്ന തിനു പലപരിമാണങ്ങൾ ഉണ്ടാകാം. മനുഷ്യൻ, രക്ഷകൻ, ദൈവം എന്നീ മേഖലകളിൽ ക്രിസ്തുവിനെ കണ്ടെത്താൻ കഴിയും.

## 1. മനുഷ്യൻ

ദൃശ്യമായവയെ മാത്രം വിലയിരുത്തുന്ന വീക്ഷണമാ ണിതു്. ക്രിസ്തു ചരിത്രത്തിലേയ്ക്കു കടന്നു വന്നു. നസ്രേ ത്തിലെ ഭവനത്തിൽ നടന്ന "മംഗലവാർത്ത" മുതൽ മനു ഷ്യനായ ക്രിസ്തുവിനെ നമുക്കറിയാൻ കഴിഞ്ഞേക്കും. ബത്ലഹത്തെ ദാരിദ്ര്യത്തിൽ ഒരു സ്ത്രീയിൽ (പരിശുദ്ധ കന്യകാമറിയത്തിൽ) നിന്നു് അവിടുന്നു ജനിക്കുന്നു. അജ്ഞാതമായ മുപ്പതു വത്സരങ്ങളും വിശ്രുതമായ മൂന്നു വത്സരങ്ങളും കഴിഞ്ഞു കാൽവരിയിലെ കുരിശിൽ അവി ടുന്നു നിരാലംബനായി മരിക്കുന്നു. ക്രിസ്തുവിൻെറ മാനുഷി കജീവിതം ബത്ലഹത്തിനും കാൽവരിക്കുമിടയ്ക്കു ഒതുങ്ങി നില്ക്കും ഈ വീക്ഷണത്തിൽ.

## 2. രക്ഷകൻ

ദൃശ്യയാഥാർത്ഥ്യങ്ങളോടു് അദൃശ്യയാഥാർത്ഥ്യങ്ങളെ സംയോജിപ്പിക്കുന്ന വീക്ഷണമാണിതു്. രക്ഷകനായ ക്രിസ്തു വിനുവേണ്ടി സഹസ്രാബ്ദങ്ങൾ പലതു മനുഷ്യരാശി ഒരുങ്ങുന്നു. അവിടുത്തെ ജനനം, ജീവിതം, മരണം, ഉത്ഥാനം മുതലായ അനേകം കാര്യങ്ങളിലേയ്ക്കു പ്രവാചകന്മാർ നൂറ്റാ ണ്ടുകൾക്കു മുമ്പു പ്രകാശം വീശുന്നു. മരണശേഷം മൂന്നാം

ദിവസം ഉയത്ത്തെഴുന്നേല്ക്കുകയും അപ്പസ്തോലന്മാക്ക് അധികാരങ്ങളും കല്പനകളും നൽകുകയും സ്വർഗ്ഗത്തിലേയ്ക്കു ആരോഹണം ചെയ്യുകയും ചെയ്യുന്ന ക്രിസ്തുവാണിതു്. അവിടുന്ന് ഉത്ഥാനത്തിൻെറ മഹത്വമണിഞ്ഞു. സമയാന്ത്യത്തോളം പരിശുദ്ധ കുർബാനയിൽ സന്നിഹിതനായിരിക്കും അവിടുന്ന്. ജനനത്തിനും മരണത്തിനും അപ്പുറത്തും ഇപ്പുറത്തും ജീവിതം നീണ്ടുകിടക്കുന്ന രക്ഷകനായ ക്രിസ്തുവിനെയാണ നാമിവിടെ കാണുക.

## 3. ദൈവം

അദൃശ്യയാഥാർത്ഥ്യങ്ങളേയാണ് ഈ വീക്ഷണമുൾക്കൊള്ളുക. രക്ഷകനായ ക്രിസ്തുവിൻെറ ശക്തികളുടെ മേഖലയാണിതു്. ഇസ്രായേലിനു ദൈവം നല്കിയ മഹാദാനങ്ങളൊക്കെ ക്രിസ്തുവിലേയ്ക്ക് അവരെ നയിക്കുന്നതിനായിരുന്നു. ക്രിസ്തുവിനെ കാണുന്നവൻ പിതാവിനെക്കണ്ടിരിക്കുന്നു. യോഹ. 14. 9. ക്രിസ്തുവല്ലാതെ ആരും പിതാവിനെ അറിയുന്നില്ല. മത്തായി. 11. 27. അബ്രാഹത്തിനു മുമ്പ് അവിടുന്നു അസ്തിത്വത്തിലുണ്ടു്. യോഹ. 8. 58. മനുഷ്യകുലത്തെ വിധിക്കുന്നതിനു സമയാന്ത്യത്തിൽ വാനമേഘങ്ങളിൽ അവിടുന്ന് എഴുന്നള്ളിവരും. മത്തായി 26.64 സൃഷ്ടിയുടെ സമാരംഭത്തിനു മുമ്പു മുതൽ ലോകാവസാനത്തിനുശേഷം നിലനില്ക്കുന്ന നിത്യത്വ വ്യവസ്ഥിതിക്കുവരെ രൂപം കൊടുക്കുന്ന ദൈവമാണ ക്രിസ്തു.

ഈ മൂന്നു പരിമാണങ്ങളിൽ വ്യതിരിക്തമായി നാം കാണുന്ന ക്രിസ്തു ചരിത്രത്തിൽ ഒരു വ്യക്തിയായിരുന്നു രണ്ടു സ്വഭാവങ്ങളുള്ള ഒരു വ്യക്തി, മനുഷ്യനും ദൈവവുമായ ക്രിസ്തു. ലളിതമായ ഒരു പ്രതിഭാസമാണിതെന്നു തോന്നും. എന്നാൽ അതു സങ്കീർണ്ണമായ ഒരു യാഥാർത്ഥ്യമാണ്.

ക്രിസ്തുവാകുന്ന രഹസ്യത്തിലെ ആശ്ചര്യകരമായ അനുഭവമാണത്. അമൂല്യവും അതുല്യവുമായ ഒരു സംവിധാനത്തിനും ജീവനും അടിസ്ഥാനമാണത്. ഈ മൂന്നു പരിമാണങ്ങളേയും പ്രതിനിധീകരിക്കുന്ന ക്രിസ്തുവിന്റെ പ്രവർത്തനത്തിലേയ്ക്കു ആരാധനക്രമത്തെക്കുറിച്ചുള്ള നിർണ്ണയരേഖ വിരൽ ചൂണ്ടുന്നുണ്ട്. "വചനത്തിന്റെ വ്യക്തിത്വത്തോടു യോജിച്ച ക്രിസ്തുവിന്റെ മനുഷ്യസ്വഭാവം നമ്മുടെ രക്ഷയുടെ ഉപകരണമായി. ഇങ്ങനെയാണു ദൈവാരാധനയുടെ പൂർണ്ണിമ നമുക്കു കൈവന്നത്". (C.S.L. 5.)

## അദൃശ്യത ദൃശ്യതയിലേയ്ക്കു്

ക്രിസ്തു ദൈവത്തിന്റെ ആവിഷ്ക്കരണമാണ്. നടപടി 16. 26. ദൈവത്തിനു ഉള്ളാവുന്ന സകല സമ്പത്തുകളുടേയും ദൃശ്യരൂപമാണു ക്രിസ്തു. മഹത്തരമായ ദൈവീകരഹസ്യം മനുഷ്യസ്വഭാവത്തിൽ പ്രത്യക്ഷപ്പെട്ടു. (1. തിമോത്തി. 3. 16.) ക്രിസ്തു മനുഷ്യനെന്ന നിലയിൽ സ്ഥലകാലപരിമിതികൾക്കു വിധേയനാണ്. എങ്കിലും അവിടുന്ന് അവയെല്ലാം അതീതനുമത്രേ. (യോഹ 8.58; 20. 19.)

ക്രിസ്തുവാകുന്ന രഹസ്യം രക്ഷയുടെ പൂർണ്ണ വെളിപാടാണ്. (റോമ. 16.25 ). ദൈവമാണു രക്ഷയുടെ പദ്ധതി ആരംഭിക്കുക. സ്നേഹത്തിലാണ് ഈ സമാരംഭം. ദൈവത്തിന്റെ സ്നേഹമാകുന്ന മഹാസംഭവം ക്രിസ്തുവിൽ ദൃശ്യരൂപം പ്രാപിക്കുന്നു. എല്ലാ മനുഷ്യരുടേയും രക്ഷാപദ്ധതി ഒരു മനുഷ്യനിൽ യാഥാർത്ഥീകരിക്കപ്പെടുകയാണ്. ക്രിസ്തുവിന്റെ ജനനം, ജീവിതം, മരണം, ഉയിർപ്പ് എന്നിവയുടെ ചരിത്രമാണു മനുഷ്യരക്ഷയ്ക്കുവേണ്ടി ദൈവം നിർവഹിക്കുന്ന രക്ഷാകർമ്മം. ഇതിനേയാണു പെസഹാരഹസ്യം എന്നു പറയുക.

## ദൃശ്യത ദൈവത്തിലേക്ക്

ക്രിസ്തുവിൽ നമ്മുടെ രക്ഷാപദ്ധതിയുടെ വെളിപ്പെടുത്തൽ മാത്രമല്ല നടന്നത്. അതിൻെറ യാഥാർത്ഥീകരണവും ഓരോ മനുഷ്യനിലും സംഭവിച്ചു. ക്രിസ്തു നമ്മെ പിതാവിനോട്ട് ഐക്യത്തിലും സ്നേഹത്തിലും പുനഃസ്ഥാപിച്ചു. ക്രിസ്തുവിലൂടെ മാത്രമേ നമുക്ക പിതാവിലെത്താൻ സാധിക്കൂ. നമ്മുടെ സ്വീകരണത്തിൻേറയും സഹകരണത്തിൻേറയും തോതനുസരിച്ച് ക്രിസ്തുവിലൂടെ ദൈവം നമ്മുടെ രക്ഷ സാധിക്കുന്നു. ദൈവം സൃഷ്ടികളെയെല്ലാം അങ്ങിലേക്ക സ്വീകരിക്കുന്ന പ്രക്രിയയാണിത്. സൃഷ്ടികൾക്ക ദൈവത്തിലേക്കുള്ള ചലനാത്മകത എന്നതിനെ വിശേഷിപ്പിക്കാം. ക്രിസ്തുവഴിയാണിതു സാധിക്കുക. രക്ഷാപദ്ധതിയുടെ ലക്ഷ്യം പ്രപഞ്ചത്തെ മുഴവൻ ക്രിസ്തുവിൽ ഒരു ശിരസ്സിനു കീഴിൽ കൊണ്ടുവരുകയാണ്. ഇപ്രകാരം ക്രിസ്തുവിനോടു നാം ഒന്നാകുന്നു. അഖില സൃഷ്ടികളോടുംകൂടെ മനുഷ്യവർഗ്ഗത്തെ മുഴവൻ പരിശുദ്ധാത്മാവു പിതാവിൻെറ പക്കലേയ്ക്കു സംവഹിക്കുന്നു. ഈ പദ്ധതി ക്രിസ്തുവിൻെറ രണ്ടാമത്തെ വരവുവരെ പരിശുദ്ധാത്മാവു സഭയിലൂടെ തുടൎന്നുകൊണ്ടിരിക്കും.

## ഏകമദ്ധ്യസ്ഥൻ

''ആരാധനക്രമം ക്രിസ്തുവിന്റെ പൗരോഹിത്യോദ്യോഗ നിർവ്വഹണവും സഭയുടെ പ്രവർത്തനവുമാണ്'' (C.S.L.7.).

ദൈവത്തിനും മനുഷ്യർക്കുമിടയ്ക്കു ക്രിസ്തു ഏകമദ്ധ്യസ്ഥനാണ് (1 Tim. 2. 5–6). ആരാധനക്രമം ഈ യാഥാർത്ഥ്യം ചൂണ്ടിക്കാട്ടുന്നു. ദൈവത്തിൻെറ രക്ഷാപദ്ധതിയുടെ മുഴവൻ വീക്ഷണത്തിൻെറ കേന്ദ്രബിന്ദു ക്രിസ്തുവാണ്. അവിടുത്തേയാണ് ആരാധനക്രമം നമ്മുടെ മുമ്പിൽ അവ

തരിപ്പിക്കുക. തന്മൂലമാണു സഭ ഔദ്യോഗിക പ്രാർത്ഥന കളിലെല്ലാം " ക്രിസ്തുവഴി " എന്നു കൂട്ടിച്ചേർക്കുക.

ഏകമദ്ധ്യസ്ഥനെ ചൂണ്ടിക്കാണിക്കുകയാണ് ആരാ ധനക്രമം വത്സരവൃത്തത്തിൻെറ സംവിധാനംവഴി. തിരു നാളുകളിലൂടെയാണു സഭയിതു സാധിക്കുക. തിരുനാളുകൾക്കു പ്രകൃതിദത്തമായ സ്ഥാനമുണ്ടു മനുഷ്യജീവിതത്തിൽ. അനാ ഗതരുടെ തിരുനാളുകൾക്ക് ആകാശഗോളങ്ങളുടെ ചലന ക്രമം, പ്രകൃതിയിലെ ഋതുക്കളുടെ ചലനക്രമം എന്നിങ്ങനെ യുള്ള അടിസ്ഥാനങ്ങളുണ്ട്. തന്മൂലം അനാഗതരിൽനിന്നു യഹൂദരും അവരിൽനിന്നു ക്രൈസ്തവരും തിരുനാളാചരണം അനുപേക്ഷണീയമാക്കി. തിരുനാളുകൾ പ്രബോധനപര മായ ആവശ്യത്തിൻെറ ആഗന്തുകങ്ങളല്ല, വെറും മനശ്ശാസ്ത്ര പരമായ സംവിധാനവുമല്ല.

വത്സരവൃത്തത്തിൽ ക്രിസ്തുവിൻെറ പെസഹാരഹസ്യ ത്തിനാണു കേന്ദ്രസ്ഥാനം. ആരാധനക്രമവത്സരത്തിലെ തിരുനാളുകൾ ക്രിസ്തുവിൻെറ ജീവിതത്തിലേക്കു വെളിച്ചം വീശുകയാണ്. തിരുനാളുകൾവഴി മനുഷ്യനായ ദൈവ ത്തിനു നാം അഭിമുഖമാവുന്നു. നമ്മുടെ രക്ഷയുടെ അനുഭവ ങ്ങൾ നമ്മുടെ ജീവിതത്തിലേക്കു രണ്ടാമതും കടന്നുവരുക യാണവയിലൂടെ. ക്രിസ്തുവിൻെറ പെസഹാരഹസ്യത്തിൽ നമ്മെ ഉൾപ്പെടുത്തുന്ന സംവിധാനമാണു തിരുനാളുകൾ. വത്സരങ്ങൾ കടന്നുപോകുന്തോറും മിശിഹായുടെ ജീവിത രഹസ്യങ്ങളുടെ അർത്ഥവും സ്വാധീനവും നമ്മിൽ പുതിയ ചലനങ്ങൾ സൃഷ്ടിക്കുകയാണ്. ഒരേസമയം ചാക്രികവും ചുഴിഞ്ഞിറങ്ങുന്നതുമായ ചലനങ്ങളാണവ നൽകുക, ആവ ർത്തനം മാത്രമല്ല. തിരുനാളുകൾ ഏകമദ്ധ്യസ്ഥനായ ക്രിസ്തുവിനെ പ്രഖ്യാപിക്കുന്ന ശാശ്വതവും ഫലപ്രദവു മായ സംവിധാനങ്ങളാണ്. അവ ഭൂത – വർത്തമാന – ഭാവി

കാലങ്ങളെ ആശ്ലേഷിക്കുക മാത്രമല്ല നിത്യത്വത്തെ സ്പർശിച്ചാണു നില്ക്കുക. ഉത്ഥാനം ചെയ്ത ക്രിസ്തുവിന്റെ ജീവ ചൈതന്യം നമ്മെ സ്പർശിക്കുകയാണ്. തിരുനാൾ വത്സര വൃത്തത്തിൽ ദൃശ്യമായവ കടന്നുപോകുമ്പോഴും അദൃശ്യമായ വയെ നാം നേടുന്നു.

## ദൃശ്യമായവവഴി അദൃശ്യമായവയിലേക്ക്

ആരാധനക്രമം ദൃശ്യമായ പ്രതിരൂപങ്ങളിൽനിന്ന് അദൃശ്യമായ ക്രിസ്തുജീവനിലേക്കു നമ്മെ നയിക്കുന്നു. കൂദാശ കളാണിതിന്റെ പ്രവർത്തനപദ്ധതി. കൂദാശകൾ ക്രിസ്തു വാകുന്ന രഹസ്യത്തെ മനോജ്ഞമായി വെളിപ്പെടുത്തു ന്നുണ്ട്. അവവഴി നാം ക്രിസ്തുവിനോട് ഐക്യം പ്രാപി ക്കുന്നു. നമുക്കു ക്രിസ്തുജീവൻ ലഭിക്കുന്നു. രക്ഷാകർമ്മത്തിന്റെ ഏററം ഫലപ്രദമായ പ്രവർത്തനമാണിത്. ഇതിന്റെ ഉച്ചകോടി അൾത്താരബലിയത്രേ. അതു കാൽവരിയിലെ ബലിയിൽ പങ്കാളിത്തവും മിശിഹായുടെ വിരുന്നിന്റെ ആസ്വാദനവുമാണ്. തന്മൂലമാണ് ആരാധനക്രമം സഭയുടെ ഏററം സുന്ദരമായ അസ്തിത്വമാണെന്നു പറയുക. അതു സ്വർഗ്ഗീയാരാധനയുടെ നിഴലാണ്. (C. S. L. 10 ). അദൃശ്യമായ സ്വർഗ്ഗീയാസ്തിത്വത്തിന്റെ ദൃശ്യമായ പ്രാരം ഭമെന്നു നമുക്കതിനെ വിശേഷിപ്പിക്കാം.

## വചനം സൃഷ്ടിക്കുന്നു

ദൈവവചനം ദൃശ്യലോകത്തിനു രൂപം കൊടുത്തു ആദിയിൽ. (യോഹ. 1.3.) ആരാധനാസമൂഹത്തെ ഉരു വാക്കുന്നതും ദൈവവചനമായ ക്രിസ്തുവാണ്. വചനഗർ ഭത്തിൽ നിന്നാണു പ്രാദേശിക സഭ ജനിക്കുക. ജനന ശേഷവും ദൈവവചനം സഭയെ പരിപോഷിപ്പിക്കുന്നു. പരിശുദ്ധ കുർബാനയാകുന്ന വിരുന്നിനുവേണ്ടി നമ്മെ ഒരുക്കുന്നതു ദൈവവചനമായ ക്രിസ്തു തന്നേയാണ്. ആരാ

ധനക്രമത്തിൻെറ പ്രാർത്ഥനകൾക്ക ചൈതന്യം പകരുന്നതു ദൈവത്തിൻെറ വചനമാകുന്നു. മനുഷ്യഹൃദയങ്ങളിലും സഭയിലും ദൈവവചനം സൃഷ്ടികർമ്മവും രൂപാന്തരീകരണവും തുടരുകയാണ്. ക്രിസ്തുവാണു ക്രൈസ്തവജീവിതത്തിൻെറ ശക്തി കേന്ദ്രം.

## ആരംഭവും അന്ത്യവും

മനുഷ്യൻെറ അസ്തിത്വത്തിനർത്ഥം നല്കുന്നതു് ക്രിസ്തുവാണ്. അവിടുന്നാണു മനുഷ്യരാശിയുടെ അഭയകേന്ദ്രം. ക്രിസ്തു മനുഷ്യ ചരിത്രത്തെ രണ്ടായി വിഭജിക്കുന്നു. രക്ഷകനെ പ്രതീക്ഷിക്കുന്ന കാലം, ബി. സി., ക്രിസ്തുവിനു മുമ്പുള്ള കാലം. രക്ഷാരഹസ്യത്തിന്റെ പൂർത്തീകരണകാലം, എ. ഡി., നാഥൻെറ വത്സരം. നാഥൻ എന്ന പദം ക്രിസ്തുവിൻെറ ദൈവത്വത്തേയാണു കുറിക്കുക ബൈബിളിൻെറ പശ്ചാത്തലത്തിൽ. മനുഷ്യരാശിയുടെ ശ്രേഷ്ഠാഭിലാഷങ്ങൾ എല്ലാത്തിൻ്റേയും പൂർത്തീകരണമാണു ക്രിസ്തു. ദൃശ്യമായവയേയെല്ലാം അദൃശ്യാനന്ദ നിർവൃതിയിലേയ്ക്കു് അവിടുന്നു നയിക്കുന്നു. മാനുഷികമായവസ്തു ദൈവികമായി രൂപാന്തരം നല്കുകയാണു ക്രിസ്തു. ക്രിസ്തുസംഭവത്തിൽ പ്രവേശിക്കുന്നവർ ദൈവസുതരാവുകയും ക്രിസ്തുവിനോടുള്ള ഏകീകരണംവഴി അമർത്ത്യതയെ അവകാശമാക്കുകയും ചെയ്യുന്നു. ക്രിസ്തു ആദ്യജാതനും അന്ത്യപുനരുദ്ധാരകനുമാണെന്നു പറയുന്നതിൻെറ അർത്ഥമിതാണ്. തന്മൂലമാണു ക്രിസ്തു ദൈവത്തിൽ നിത്യമായി മറഞ്ഞിരിക്കുന്ന രഹസ്യമാവുക. (എഫേ. 5. 9–10.) എല്ലാമനുഷ്യരേയും പിതാവിലേയ്ക്കു നയിയ്ക്കുന്ന ക്രിസ്തു മനുഷ്യരക്ഷയുടെ സാർവത്രിക കൂദാശ അല്ലെങ്കിൽ രഹസ്യം തന്നേ.( L. G. 15. G. S. 45.)

---

16

# ക്രിസ്തു ചില പ്രതിരൂപങ്ങളിലൂടെ

## പ്രതിരൂപം (Symbol)

പ്രതിരൂപം ദൃശ്യമായ അടയാളമാണ്. അദൃശ്യവും ഉന്നതവുമായ ഒരു യാഥാർത്ഥ്യത്തെ പ്രകാശിപ്പിക്കുന്ന വസ്തുവോ പ്രവൃത്തിയോ ആകാം ഈ അടയാളം. പ്രതിരൂപമാകുന്ന വസ്തുവും സൂചിതമായ യാഥാർത്ഥ്യവും തമ്മിൽ ഒരു ബന്ധമുണ്ട്. ഈ ബന്ധം ഉള്ളിനടുത്ത സാമ്യമുള്ളതായാൽ പ്രസ്തുത വസ്തുവിനെ നാം യഥാർത്ഥ പ്രതിരൂപമെന്നു വിളിക്കും. ഈ ബന്ധം കല്പിതമായ സാമ്യം മാത്രമുള്ളതായാൽ ഉപരിപ്ലവമായ പ്രതിരൂപമെന്നു പ്രസ്തുത വസ്തുവിനെ നാം വിശേഷിപ്പിക്കും.

പ്രതിരൂപം ഇംഗ്ലീഷിലെ Symbol ന്റെ വിവർത്തനമാണ്. സിമ്പലിനു വ്യാപകമായ അർത്ഥമുണ്ട്. മലയാളത്തിൽ സിമ്പലിനു കൂടുതൽ വിശാല മേഖലയാണുള്ളത്. ചിഹ്നം, സംജ്ഞാസങ്കേതം, മാതൃക, അച്ച്, ലിംഗം, പ്രതിമ, കുറിപ്പ് ഇത്യാദി അർത്ഥങ്ങൾ കാണുന്നു. തന്മൂലം പ്രതിരൂപത്തിന്റെ ചക്രവാളം വളരെ വിശാലമാണ്. പ്രതിരൂപത്തിനു സൂചിത യാഥാർത്ഥ്യത്തെ സജീവവും വാചാലവുമായി പ്രതിനിധീകരിക്കാൻ കഴിയും. എങ്കിലും യാഥാർത്ഥ്യവും പ്രതിരൂപവും

തമ്മിലുള്ള വിടവ് അവശേഷിക്കും. രണ്ടും ഒന്നാവുക സാദ്ധ്യമല്ല. തന്മൂലം ദൈവികകാര്യങ്ങളെ പ്രകാശിപ്പിക്കുന്നതിനു പ്രതിരൂപങ്ങൾ പര്യാപ്തമായ ഉപാധികളത്രേ.

ആരാധനക്രമത്തിൽ പ്രാരംഭപ്രതിരൂപം ക്രിസ്തുവാണ്, ദൈവവും മനുഷ്യനുമായ ക്രിസ്തു. അസ്പൃഷ്ടമായ ദൈവസ്വഭാവം ദൃശ്യമായ മനുഷ്യസ്വഭാവത്തോടു സംയോജിച്ചിരിക്കുന്നു. വ്യക്തിത്വത്തിൽ ക്രിസ്തു ഏകനാണ്. അതായതു അവിടുത്തെ വ്യക്തിത്വം ദൈവത്തിന്റെ വ്യക്തിത്വമാണ്. അഖില സൃഷ്ടികളുടേയും ശിരസ്സും പ്രതിനിധിയുമാകുന്നു ക്രിസ്തു. വിശ്വാസവും വെളിപാടും ഉപയോഗിക്കുന്ന പ്രതിരൂപങ്ങൾ ക്രിസ്തു മുഖേനയാണു സാദ്ധ്യമാവുക, ലോകത്തിനു ലഭിക്കുക.

## പ്രതിരൂപങ്ങൾ പലതരമുണ്ട്.

1. പ്രതീപാത്മകപ്രതിരൂപങ്ങൾ (Typological Symbols) ഭാവിയിൽ നിറവേറാനിരിക്കുന്ന കാര്യങ്ങളുടെ മുൻസൂചനയായ പ്രതിരൂപം. ഉദാഹരണം: മെൽക്കിസ്സ്ദേക്കു ക്രിസ്തുവിന്റെ പ്രതിരൂപമാണു പഴയനിയമത്തിൽ.

2. യാഥാർത്ഥ്യസംയുക്തപ്രതിരൂപങ്ങൾ. കൗദാശിക പ്രതിരൂപങ്ങളെന്നും പറയാം. (Reality – filled Symbols). ദൃശ്യമായ പ്രതിരൂപങ്ങൾ അദൃശ്യ യാഥാർത്ഥ്യങ്ങളെ സംവഹിക്കുന്ന സംവിധാനമാണിതു്. പുതിയ ഉടമ്പടിയിൽ ക്രിസ്തു സ്ഥാപിച്ച കൂദാശകളും സഭ സമാരംഭിച്ച കൂദാശാനുകരണങ്ങളുമാണിതിനുദാഹരണങ്ങൾ.

3. സ്വാഭാവിക പ്രതിരൂപങ്ങൾ. (Natural Symbols) സ്വാഭാവികജീവിതത്തിൽ കാണുന്ന ഒരനുഭവം അതിസ്വാഭാവിക യാഥാത്ഥ്യത്തിനു പ്രകാശനം നൽകുന്നു. ഉദാ : ജലം ശുദ്ധീകരിക്കുന്നു. കൈകൾ കഴുകുന്നതുകൊണ്ടു് ആത്മാവിൻെറ വിശുദ്ധീകരണം സൂചിപ്പിക്കുന്നു.

4. വിശേഷണപ്രതിരൂപങ്ങൾ. കല്പിത പ്രതിരൂപങ്ങളെന്നും പറയാം (Characterizing Symbols). ചില വസ്തുക്കൾ അല്ലെങ്കിൽ പ്രവൃത്തികൾ സ്വാഭാവികമായി അവയ്ക്കില്ലാത്ത അർത്ഥങ്ങളെക്കുറിക്കുന്നതായി മററുള്ളവർ മനസ്സിലാക്കുന്നു. അവ മനുഷ്യകല്പിതങ്ങളാണ്. ഉദാ: ത്രിവർണ്ണപതാക.

5. അകന്ന പ്രതിരൂപങ്ങൾ (Remote Symbols). നേരിട്ട സൂചനകൾ നൽകുന്നില്ല ഇവിടെ. ഉദാഹരണം: ക്രിസ്തുവിനെക്കുറിക്കുന്നതിനു ക്രിസ്തുലിഖിതമുപയോഗിക്കുന്നു (Christogram).

6. രൂപകകഥാപ്രതിരൂപങ്ങൾ. (Allegory). മനസ്സിലാക്കാൻ എളുപ്പമല്ലാത്ത അർത്ഥങ്ങൾ, കൃത്രിമവും നൂലാമാലകൾ ഉൾക്കൊള്ളുന്നതുമായ രീതിയിൽ തിക്കിനിറക്കാനുള്ള വ്യഗ്രതയാണിത്. മദ്ധ്യയുഗങ്ങളിൽ ഇതു പടന്നു പന്തലിച്ചിരുന്നു. ഉദാ: ദിവ്യബലിയിൽ കാർമ്മികൻ ഇടത്തോട്ടും വലത്തോട്ടും നീങ്ങുന്നതിൽ മിശിഹായെ പല ന്യായാസനങ്ങളുടെ മുമ്പിൽ വലിച്ചിഴച്ച സൂചന കാണുന്നു.

ഇന്നത്തെ മനുഷ്യൻ ലളിതമായ പ്രതിരൂപങ്ങളാണു പ്രതീക്ഷിക്കുക. തന്മൂലം രൂപകകഥാപ്രതിരൂപങ്ങൾ, വിശേഷണ പ്രതിരൂപങ്ങൾ മുതലായവയുടെ സ്വാധീനം കുറയുന്നു. പ്രതിരൂപം സ്വാഭാവികമായി സംസാരിക്കണം ആരാധനക്രമത്തിൽ. ഉദാഹരണമായി തിരുവസ്തുങ്ങളിലെ ചിത്രങ്ങളേയും തൂന്നലുകളേയുംകാൾ വസ്തുങ്ങളുടെ വിലയും തരവും ആകൃതിയും പ്രതിരൂപങ്ങളാവുകയാണുത്തമം.

ക്രിസ്തുനാഥനെ പുരസ്കരിക്കുന്ന പ്രതിരൂപങ്ങളാണിവിടെ നമ്മുടെ ചിന്താവിഷയം. കൗദാശിക പ്രതിരൂപങ്ങ

ളുടേയോ പ്രതീകാത്മകപ്രതിരൂപങ്ങളുടേയോ മേഖലയിലേ യ്ക്കല്ല നാം പോവുക. അതിനെ ഒഴിവാക്കുകയും രൂപകകഥാ പ്രതിരൂപങ്ങളെ അകലെ വിടുകയുമാണ നാം.

ദിവ്യബലിയിലേക്ക പ്രതിരൂപങ്ങളുടെ പാതയിലൂടെ നമുക്കല്പമൊന്ന കടന്നുചെല്ലാം ആദ്യമായി.

## 1. ദിവ്യബലിയിലെ തിരുവസ്ത്രങ്ങൾ

അൾത്താരയിൽ കാർമ്മികൻ ധരിക്കുന്ന തിരുവസ്ത്രങ്ങൾ ക്കെല്ലാം ക്രൈസ്തവഭക്തി ക്രിസ്തുനാഥൻെറ പീഡാനുഭവങ്ങ ളുടെ പശ്ചാത്തലത്തിൽ അർത്ഥം നൽകിയിട്ടുണ്ട്. നമുക്ക വയെ വിശേഷണപ്രതീകങ്ങളെന്ന വിളിക്കാം.

തിരുവസ്ത്രങ്ങളുടെ ഉപയോഗം ആദ്യകാലത്തു പീഡാ സഹനത്തിന്റെ പ്രതിരൂപങ്ങളെന്ന സേവനമായിരുന്നില്ല. അതൊരു ചരിത്ര യാഥാർത്ഥ്യമാണ്. ഒൻപതാം അദ്ധ്യായ ത്തിൽ നാം അതനുസ്മരിക്കുകയുണ്ടായി. തിരുവസ്ത്രങ്ങൾ ധരിക്കുന്ന സമയത്തു പ്രാർത്ഥനകൾ ചൊല്ലുക നമ്മുടെ റീത്തിൻെറ പാരമ്പര്യമല്ല. വചനമാണ് അടയാള ത്തിനർത്ഥം നൽകുന്നത് ആരാധനയിൽ. തിരുവസ്ത്രങ്ങൾ ധരിക്കുന്ന സമയത്തു ചൊല്ലുന്ന പ്രാർത്ഥനകളാണ് അവ എന്തിനെക്കുറിക്കുന്നു എന്നു സൂചിപ്പിക്കുക. ഈ പ്രാർത്ഥന കൾ പിൽക്കാലത്തു പതിവായി. അവ പീഡാനുഭവത്തെ യല്ല പരാമർശിക്കുക. അവ സൂചിപ്പിക്കുന്നതു സുകൃതങ്ങ ളേയും ആത്മീയദാനങ്ങളേയുമാണ്. ഉദാഹരണമായി വെള്ളയങ്കി പ്രസാദവരത്തേയും അരക്കെട്ട ശുദ്ധതയേയും ഊറാറ വിശുദ്ധി അഥവാ അനുസരണത്തേയും കൈയ്യുറ പശ്ചാത്താപത്തേയും കുബ്ബാനക്കുപ്പായം അല്ലെങ്കിൽ പൈന തീക്ഷ്ണതയേയും കുറിച്ചിരുന്നു.

തിരുവസ്ത്രങ്ങളുടെ പശ്ചാത്തലമിങ്ങനെയാണെങ്കിലും അവയെ പീഡാനുഭവത്തിൻെറ വിശേഷണപ്രതീകങ്ങളായി കാണുന്നതു് ഉത്തമമത്രേ. ഉദാഹരണമായി, വെള്ളയങ്കി: വിഢിവേഷം. കൈയ്യുറ: ബന്ധിതകരങ്ങൾ. അരക്കെട്ട് : പീലാത്തോസിൻെറ അങ്കണത്തിൽ അപമാനിതനായി നിന്ന മിശിഹായുടെ വസ്ത്രത്തുണ്ട്. ഊറാറ: കൽത്തളത്തിലെ കൽത്തുണ്. പൈന: 1) മിശിഹാ തോളിൽ വഹിച്ച കുരിശു്. 2) തിരുശ്ശരീരം നിക്ഷേപിച്ച കല്ലറ.

തിരുവസ്ത്രങ്ങൾ പീഡാസഹനത്തിൻെറ മാത്രം പ്രതിരൂപമായിക്കാണുക സമ്പൂർണ്ണവീക്ഷണമല്ല. അൾത്താരബലി കാൽവരിയിലെ ബലിയാണ്, പെസഹാരഹസ്യത്തിൽ പങ്കാളിത്തമാണ്. ഇന്നു മിശിഹാ മഹത്വീകൃതനാണ്. തന്മൂലം പ്രതീകങ്ങളിൽ ഉത്ഥാനത്തിനും സ്ഥാനം നല്കാൻ നമുക്കിന്നു സാധിക്കണം. ഉദാഹരണമായി വെള്ള അങ്കി (അല്ലെങ്കിൽ കൊത്തീനാ) ഉത്ഥാനം ചെയ്ത മിശിഹായുടെ തൈജസരൂപത്തിനു പ്രതിരൂപമാവണം. പൈന അവിടുത്തെ മഹത്വത്തിൻെറ അടയാളമായും നമുക്കു പരിഗണിക്കാം.

## 2. ദിവ്യബലിയിലെ തിരുക്കർമ്മങ്ങൾ

നമ്മുടെ ദിവ്യബലിയിലെ സമാധാനാശംസ സവിശേഷമാണ്. അതു പെസഹാരഹസ്യത്തിൻെറ മനോഹരമായ ഒരാവിഷ്കരണമാകുന്നു. കുരിശടയാളംവഴി മിശിഹായുടെ കുരിശുമരണത്തേയും "നിങ്ങൾക്കു സമാധാനം" എന്ന സന്ദേശംവഴി ഉത്ഥാനത്തേയും സൂചിപ്പിക്കുന്നുണ്ടു്. കുരിശു ക്രൈസ്തവനു രക്ഷാകർമ്മത്തിൻെറ ലളിതവും സ്പഷ്ടവുമായ പ്രതിരൂപമാണ്.

ദിവ്യബലിയിലെ പവിത്രീകരണകർമ്മവും പ്രതിരൂപമാണ്. തിരുശരീരം ആദ്യവും അനന്തരം തിരുരക്തവും പവിത്രീകരിക്കുന്നു (കൂദാശചെയ്യുന്നു.) ഇരട്ടയായ ഈ പവിത്രീകരണം മിശിഹായുടെ മരണത്തിന്റെ പ്രതിരൂപമാണ്. തുടർന്നുള്ള കർമ്മങ്ങളിൽ തിരുവോസ്തിയുടെ വിഭജനം വീണ്ടും മരണത്തിന്റെ പ്രതിരൂപമാകുന്നു. മുദ്രണമാണടുത്തതു്. വിഭജിതഭാഗങ്ങളിൽ ഒന്നു തിരുരക്തത്തിൽ മുക്കി കരിശുവരയ്ക്കുന്നതും ആ ഭാഗം കൊണ്ടു തിരുവോസ്തിയുടെ മറേറഭാഗത്തു കുരിശു വരയ്ക്കുന്നതുമാണു മുദ്രണമെന്നു പറയുക. ഉത്ഥാനത്തേയാണിതു സൂചിപ്പിക്കുക. ശരീരം ഉത്ഥാനം ചെയ്ത ക്രിസ്തുവിന്റേതാകയാൽ ശരീരത്തിൽ രക്തവും രക്തത്തിൽ ശരീരവുമുണ്ടെന്നാണു സൂചന. വിഭജിതഭാഗങ്ങൾ രണ്ടും കൂട്ടിച്ചേർത്തു പിടിക്കുന്ന തിരുക്കർമ്മവും ഉത്ഥാനത്തിന്റെ പ്രതിരൂപമാണ്. ദിവ്യബലിയിൽ കാർമ്മികൻ മിശിഹായുടെ പ്രതിരൂപമാകുന്നു.

## 3. ദിവ്യബലിയിലെ ഉപകരണങ്ങൾ

സംയോജന തിരുക്കർമ്മത്തെ തുടർന്നു മടങ്ങിയിരിക്കുന്ന ശോശപ്പാ വിടർത്തിവയ്ക്കുന്നു. ശോശപ്പാ ഇവിടെ തിരുക്കല്ലറയുടെ പ്രതിരൂപമാണ്. ഭേദിതമായ കല്ലറയെ സൂചിപ്പിക്കുന്നതിനല്ലെങ്കിൽ ശോശപ്പാ വിടർത്തിവയ്ക്കുന്നതിനർത്ഥമുണ്ടാകയില്ല.

കെത്താന (കാസയും പീലാസയും വയ്ക്കുന്നതിനു വിരിക്കുന്ന തുവാല). മിശിഹായുടെ മരണത്തെ ചൂണ്ടിക്കാണിക്കുന്നു. കാരണം അതു തിരുശ്ശരീരം പൊതിഞ്ഞിരുന്ന ലിനൻ ശീലയുടെ പ്രതിരൂപമാണ്. അക്കാരണത്താൽത്തന്നേ അതു ഉയിർപ്പിന്റേയും പ്രതിരൂപമാവും. കാരണം ഉത്ഥാനംചെയ്ത നാഥൻ എഴുന്നേൽക്കുന്നതു് ലിനൻ ശീലയുടെ ആവരണം നീക്കിക്കൊണ്ടത്രേ.

ലിനൻ ശീലയെപ്പോലെതന്നേ തിരുക്കല്ലറയും മരണ ത്തിൻേറയും ഉത്ഥാനത്തിൻേറയും പ്രതിരൂപമാണ്. ദിവ്യ ബലിയിൽ അൾത്താരയ്ക്കു തിരുക്കല്ലറയുടെ സൂചനയുണ്ട്. വിടവാങ്ങൽ പ്രാർത്ഥനയാണ തെളിവു്. അൾത്താര ദൈവത്തിൻെറ സിംഹാസനമായി എപ്പോഴും പരിഗണി ക്കപ്പെട്ടുന്നു. ദിവ്യബലിയിൽ അൾത്താരയെ ആദരിക്കുന്ന തിനു പിന്നേയും സൂചനയുണ്ട്. ചുംബനം, പ്രണാമം തുട ങ്ങിയ ആചാരങ്ങൾ അഗാധമായ ആദരവിന്റെ പ്രകാശമന മാണ്. ഇതിനു കാരണം അൾത്താര മിശിഹായുടെ പ്രതി രൂപമാണെന്നത്രേ. (1 Cor. 10. 4; Ecclesiastical Hierarchy 4.12; Cyprian of Alexandria)

## 4. ദിവ്യബലിക്കപ്പുറമേ

നമ്മുടെ കർത്താവിനെ സൂചിപ്പിക്കുന്ന പ്രതിരൂപങ്ങൾ വളരേയുണ്ട്. ചിലതു് ചുവടേ ചേർക്കുന്നു.

1. ദീപം, കത്തുന്നതിരി, പ്രകാശക്കതിരുകൾ, നക്ഷത്രം, സൂര്യൻ എന്നിവ ലോകത്തിൻെറ പ്രകാശമായ മിശിഹായുടെ പ്രതിരൂപങ്ങളാണ്. (യോഹ. 8.12; 1.9. എഫേ. 5. 14. സഭ. ഖ. 3.) വി. യോഹന്നാൻ അത്യഗാ ധമായ ആശയങ്ങളാണ സൂചിപ്പിക്കുക ഈ പ്രതിരൂപ ത്തിൽ. ഉദാ: പാപമോചനം, നന്മ, ജീവൻ മുതലായവ.

2. തരംഗരേഖകൾ (Wavy lines) മിശിഹായുടെ പ്രതിരൂപമാകുന്നു. യോഹന്നാൻ 4.14 -നോടാണതിനു മുഖ്യബന്ധം. മിശിഹാ നൽകുന്ന ജലം നിത്യജീവൻെറ വററാത്ത ഉറവിടമാണ്.

ജലം മിശിഹായോടു പലവിധത്തിൽ ബന്ധപ്പെട്ടു ള്ളുന്നതിനു ക്രൈസ്തവപാരമ്പര്യം ജാഗരൂകമായിരുന്നു. ദിവ്യബലിയിൽ ഉപയോഗിക്കുന്ന വീഞ്ഞു ക്രിസ്തുവിന്റേയും

ഒരു തുള്ളി വെള്ളം ദൈവജനത്തിൻേറയും പ്രതിച്ഛായയാക്കി പാശ്ചാത്യർ. വീണ്ടു മിശിഹായുടെ ദൈവസ്വഭാവവും ജലം അവിടുത്തെ മനുഷ്യസ്വഭാവവും ആണു സൂചിപ്പിക്കുക എന്നു പൗരസ്ത്യർ അത്ഥം കണ്ടെത്തി. സഭയുടെ പ്രതിരൂപമാണു മിശിഹായുടെ തുറന്ന വിലാവിൽനിന്നു പ്രവഹിച്ച രക്തവും വെള്ളവും( L. G. ഖ. 3 ).

3. അപ്പവും മത്സ്യവും. അത്ഭുതകരമായ അപ്പവർദ്ധനവിനെ ചൂണ്ടിക്കാണിക്കുകയാണ് അപ്പവും മത്സ്യവും. ( യോഹ. 6.11 ) വി. കുർബ്ബാനയുടെ പ്രതിരൂപങ്ങളാണവ. ആറാം അദ്ധ്യായത്തിൽ വി. യോഹന്നാൻ വെമ്പൽ കൊള്ളുകയാണ് പ. കുർബാനയെ അവതരിപ്പിക്കാൻ. "ജീവൻെറ അപ്പം" "സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ അപ്പം" "ഭക്ഷണമായ എൻെറ ശരീരം", "സാക്ഷാൽ ഭക്ഷ്യമായ എൻെറ ശരീരം" എന്നു തുടങ്ങിയ വിശേഷണങ്ങൾ ശ്രദ്ധേയമാണ്.

4. ഗോതമ്പുകതിരും മുന്തിരിപ്പഴങ്ങളും. അപ്രകാരം തന്നേ പീലാസയും കാസയും : പ. കുബ്ബാനയുടെ അനുസ്മരണങ്ങളാണ്. തന്മൂലം മിശിഹായുടെ പ്രതിരൂപങ്ങളാണവയെന്നു് ആവത്തിക്കേണ്ടതില്ല. ( മത്തായി. 26. 26-27 )

5. കുഞ്ഞാടും ഗ്രന്ഥവും മിശിഹായുടെ പ്രതിരൂപങ്ങളാണ്. ലോകത്തിൻെറ പാപങ്ങൾ വഹിക്കുന്ന ദൈവത്തിൻെറ കുഞ്ഞാടാണ് ക്രിസ്തു. (യോഹ. 1.29) മിശിഹാ ദൈവവചനമാകയാൽ രേഖപ്പെടുത്തിയ ദൈവവചനം അവിടുത്തെ പ്രതിരൂപമാകും. കുഞ്ഞാടും വിശുദ്ധഗ്രന്ഥവും വെവ്വേറെ മിശിഹായുടെ പ്രതിരൂപങ്ങളാകുമെങ്കിലും അവ രണ്ടും കൂടെ ഒന്നിച്ചു മിശിഹായുടെ പ്രതിരൂപമാകുന്നുണ്ട് വി. യോഹന്നാൻ രേഖപ്പെടുത്തിയ വെളിപാടിൻെറ പുസ്തകത്തിൽ. അഞ്ചും ആറും അദ്ധ്യാ

യങ്ങളിൽ മുദ്രവച്ച ഗ്രന്ഥം തുറക്കുന്ന കുഞ്ഞാട്ട് മനുഷ്യ സമുദ്ധാരണം നിർവഹിച്ച ജേതാവായ ക്രിസ്തുവാണ്.

6. മയിൽ. സുന്ദരമായ പീലികളുള്ള മയിൽ ഉത്ഥാനത്തിൻെറ സൂചനയാണ്. തന്മൂലം ക്രിസ്തുവിൻെറ പ്രതിരൂപമാണെന്നു പറയാം. വർഷംതോറും ഈ പക്ഷി പുതു പീലികളിൽ സൗന്ദര്യവും യൗവ്വനവും വീണ്ടെടുക്കുന്നു. തന്മൂലം പൗരാണിക കാലം മുതൽ മയൂരത്തെ ചിരം ജീവിയായി മനുഷ്യൻ സങ്കല്പിച്ചു.

7. പെലിക്കൻ. വലിപ്പവും വെണ്മയുമുള്ള ഒരു പക്ഷിയാണു പെലിക്കൻ. ഗ്രീക്കു പുരാണങ്ങളിൽ പെലിക്കൻ പക്ഷിക്കു കാല്പനികമായ ഒരു സവിശേഷതയുണ്ട്. സ്വന്തം കുഞ്ഞുങ്ങൾക്കു ഭക്ഷണമില്ലാതെ അലയുന്ന കാലം വരുമ്പോൾ സ്വന്തം ഹൃദയരക്തംകൊണ്ടു തള്ളപ്പക്ഷി അവയെ പോററുകയും ജീവൻ വെടിയുകയും ചെയ്യുന്നു. പെലിക്കൻ മിശിഹായുടെ പ്രതിരൂപമാണ്. കാൽവരിയിൽ ഹൃദയരക്തത്തിൻെറ അവസാനത്തുള്ളിവരെ ചിന്തുകയും അൾത്താരബലിയിൽ നമുക്കു സ്വന്തം മാംസരക്തങ്ങൾകൊണ്ടു വിരുന്നു നല്കുകയും ചെയ്യു ക്രിസ്തുവിനു് അനുയോജ്യമാണ് ഈ ചിത്രീകരണം.

8. മാടപ്രാവ്. പ്രാവ് പരിശുദ്ധാത്മാവിൻെറ അടയാളമാണ്. എങ്കിലും പരിശുദ്ധകുർബാനയുടെ പ്രതീകമായി ക്രൈസ്തവഭക്തി പ്രാവിനെ വിഭാവനം ചെയ്തിട്ടുണ്ട്. മദ്ധ്യയുഗങ്ങളിലെ യൂറോപ്പിൽ ഈ പ്രതിരൂപത്തിനു പ്രചാരമുണ്ടായിരുന്നു. ഓസ്ട്രിയായിലെ സോൾസ്ബുർക്കിൽ (Solzburg) "കൗർബാനികപ്രാവി"ൻെറ കലാശില്പം ഇന്നും സൂക്ഷിക്കുന്നുണ്ട്.

9. താക്കോൽ. ക്രിസ്തുവിൻെറ പൗരോഹിത്യത്തെയാണിതു കുറിക്കുന്നത്. പാപമോചനാധികാരം, ഭരണം

എന്നിവയാണ് പ്രധാന സൂചന. യോഹ. 20. 23-ഉം മത്തായി 16. 19-ഉം പ്രസക്തമാണ ഈ പ്രതിരൂപത്തിന്റെ വ്യാഖ്യാനത്തിനു്. ക്രിസ്തുവിൻെറ ദൃശ്യപ്രതിനിധിയായ പാപ്പായുടെ പരമാധികാരത്തേയും പൗരോഹിത്യത്തിൽ പങ്കാളിത്തമുള്ള എല്ലാവരുടേയും സേവനശേഷിയേയും അനുസ്മരിപ്പിക്കുന്ന ഈ പ്രതിരൂപം.

10. മുന്തിരിവള്ളി മിശിഹായുടെ പ്രതിരൂപമാണ്. (യോഹ 15.5) "ഞാൻ മുന്തിരിവള്ളിയും നിങ്ങൾ ശാഖകളുമാകുന്നു." അതിഗഹനവും അടിസ്ഥാനപരവുമായ മൗതികശരീരത്തിൻെറ ദൈവശാസ്ത്രത്തിൻെറ സുലളിതമായ ഒരാവിഷ്ക്കരണമാണിതു്.

11. ഇടയൻ. ക്രിസ്തുവിൻെറ പ്രതിരൂപങ്ങളിൽ ഇത്രയധികം സാർവത്രികത്വം ലഭിച്ചിട്ടുള്ളതു വളരെ വിരളമാണ്. യോഹ. 10. 11. "ഞാൻ നല്ല ഇടയനാകുന്നു". നല്ല ഇടയൻ ആടുകൾക്കുവേണ്ടി സ്വജീവൻ സമർപ്പിക്കുന്നു. ആദിമസഭയിലെന്നപോലെ ആധുനികസഭയിലും മിശിഹായ്ക്കു പ്രിയംകരമായിരുന്ന ഈ പ്രതിരൂപത്തിനുള്ള സ്വാധീനശേഷി അനന്യസാധാരണമാണ്.

## 5. അകന്ന പ്രതിരൂപങ്ങൾ

1. IHS എന്ന ലിപി മുദ്ര (Monogram) ഈ അക്ഷരങ്ങൾ ഗ്രീക്കുലിപികളാണ്. ഈശോ എന്ന ഗ്രീക്ക ഭാഷയിലെഴുതുന്നതിൻെറ ആദ്യത്തെ മൂന്നക്ഷരങ്ങളാണവ. അയോട്ട, ഈററാ, സിഗ്മാ എന്ന മൂന്നക്ഷരങ്ങൾ. ഈശോ എന്ന നാമത്തിന്റെ ചുരുക്കെഴുത്താണിതു്. തന്മൂലം മിശിഹായുടെ പ്രതിരൂപമാവുന്നു.

2. ☧ ഇംഗ്ലീഷിൽ X. P എന്ന രണ്ടക്ഷരങ്ങൾ ഒന്നിച്ചെഴുതുന്നപോലിരിക്കുന്ന ലിപിമുദ്രയാണിതു്.

Christogram, ക്രിസ്തു ലിഖിതം, ക്രിസ്തുമുദ്ര എന്നു പറയാം. കുരിശിൻെറ മുകളിൽ ഒരു കൊളുത്തുപോലെയും ഇതു രേഖപ്പെടുത്തുന്നുണ്ട്. ഗ്രീക്കു ഭാഷയിലെ കൈ, റോ എന്നീ രണ്ടക്ഷരങ്ങളാണവ. കോൺസ്റ്ററൻറൈൻ ചക്രവത്തി വിജയത്തിൻെറ ചിഹ്നമായി ദർശനത്തിൽ കണ്ട അടയാളമാണിതെന്നു പറയപ്പെടുന്നു. ഗ്രീക്കു ഭാഷയിൽ ക്രിസ്തു (മിശിഹാ) എന്നെഴുതുന്നതിൻ്റെ ആദ്യത്തെ രണ്ടക്ഷരങ്ങൾ.

3. മത്സ്യചിഹ്നം. ഇക്ത്തുസ്, ഗ്രീക്കു ഭാഷയിലെ ഒരു പദമാണ്. അയോട്ടാ, കൈ, തീററ, ഉപ്സിലോൺ, സിഗ്മാ എന്ന ലിപികൾ ചേന്നതാണ്. മത്സ്യം എന്നത്ഥം. പക്ഷെ, ഈ വാക്കിലെ ഓരോ അക്ഷരത്തിനും ഒരു പ്രത്യേക സന്ദേശമുണ്ട്. ഗ്രീക്കിലെ അഞ്ചു പദങ്ങളുടെ ആദ്യക്ഷരങ്ങളാണിവ **Jesus Christ God's Son Redeemer** എന്നാണ് ആ പദങ്ങൾ ഇംഗ്ലീഷിൽ. ഈശോമിശിഹാ, ദൈവസുതൻ, രക്ഷകൻ, എന്ന വാക്യത്തിൻെറ ചുരുക്കെഴുത്താണ് "ഇക്ത്തുസ്". ഭൂഗർഭാലയസഭ ഈ പ്രതിരൂപത്തിനു വളരെ പ്രചാരം നല്കിയിരുന്നു.

4. A W. ആൽഫായും ഒമേഗയും: ഗ്രീക്ക് അക്ഷരമാലയുടെ ആദ്യത്തേയും അന്ത്യത്തിലേയും അക്ഷരങ്ങൾ. ആരംഭവും അന്ത്യവും എന്നർത്ഥം. യോഹന്നാൻെറ വെളിപാടിൽ 22. 12. 13. വാക്യങ്ങളാണിതിനു വ്യാഖ്യാനം നല്കുക. രക്ഷകനും വിധിയാളനും ദൈവവുമാണു മിശിഹാ എന്ന യാഥാത്ഥ്യത്തിൻെറ പ്രതിരൂപമാണിതു്.

ആരാധനക്രമത്തിൻെറ കേന്ദ്രബിന്ദുവായ ക്രിസ്തുവിനെ പ്രകാശിപ്പിക്കുന്ന പ്രതിരൂപങ്ങൾ അർച്ചനസ്ഥായണയുന്ന ക്രൈസ്തവന് എന്നും ഉത്തേജനം പകർന്നുകൊടുക്കാൻ സഹായകമാവും.

---

# 17

## അച്ചന: ക്രിസ്തുവഴി

ക്രിസ്തുവഴി. ആരാധനക്രമത്തിന്റെ അന്തസ്സത്തയാണ് ഈ രണ്ടു ചെറുപദങ്ങൾ.

"മിശിഹാവഴി സഭയിൽ ദൈവപിതാവിനു് എല്ലാ തലമുറകളിലും എന്നേയ്ക്കും മഹത്വമുണ്ടാകമാറാകട്ടെ". (എഫേ. 3.10). ആരാധനക്രമത്തിന്റെ ഏറ്റവും അടിസ്ഥാനപരവും ആഴമേറിയതുമായ യാഥാർത്ഥ്യങ്ങളിലേയ്ക്കു വെളിച്ചം വീശുന്നുണ്ടു് ഈ വാക്യം.

ക്രിസ്തു എല്ലാ ജനതകളുടേയും പ്രകാശമാണു്. ... ക്രിസ്തുവിനോടുള്ള ബന്ധംമൂലം സഭ ഒരു കൂദാശയാകുന്നു. സഭ ദൈവത്തോടു മനുഷ്യവർഗ്ഗത്തിന്റേയും മനുഷ്യവർഗ്ഗത്തിൽ പരസ്പരം എല്ലാ വ്യക്തികളുടേയും ഐക്യത്തിന്റെ അടയാളമാണു്. സഭ സാഹോദര്യത്തിന്റേയും ക്രിസ്തുവിലേക്കുള്ള ഏകീകരണത്തിന്റേയും ഉപാധിയത്രേ. (L. G. 1.)

ദൈവം ആദികാരണവും സർവ്വഗുണസമ്പൂർണ്ണനുമാണു്. ദൈവത്തിന്റെ നന്മയും വിജ്ഞാനവും എന്നും സ്വതന്ത്രമാണു്. മനുഷ്യനു് അവ ഒരു രഹസ്യവും. അവിടുത്തെ നന്മയുടേയും വിജ്ഞാനത്തിന്റേയും ക്രമീകരണംമൂലം പിതാവായ ദൈവം പ്രപഞ്ചത്തെ സൃഷ്ടിച്ചു. അവിടുത്തെ പദ്ധതി മനുഷ്യനെ ദൈവികജീവനിൽ പങ്കാളിയാക്കി ഉയർത്തുക എന്നതായിരുന്നു. എന്നാൽ ആദ്യമനുഷ്യൻ

പാപം ചെയ്തു ദൈവത്തോടു നിസ്സഹകരിക്കുകയും ശിക്ഷാ പാത്രമാവുകയും ചെയ്തു. എങ്കിലും ദൈവം മനുഷ്യനെ ഉപേക്ഷിച്ചില്ല. രക്ഷാകരമായ സഹായങ്ങൾ മനുഷ്യനു ദൈവം നിരന്തരം നൽകിവന്നു. പ്രതിരൂപങ്ങൾവഴി രക്ഷകനായ ക്രിസ്തുവിൻെറ അനുഗ്രഹങ്ങൾ അവനു ധാരാളം ലഭിച്ചു. "അദൃശ്യനായ ദൈവത്തിന്റെ പ്രതിരൂപവും എല്ലാ സൃഷ്ടികളുടേയും ആദ്യജാതനുമാണു ക്രിസ്തു" എന്നു വി. പൗലോസ് ഉദ്ബോധിപ്പിക്കുന്നു. ( കൊളോ. 1.15. )

ക്രിസ്തുവിൽ വിശ്വസിക്കുന്ന എല്ലാവരേയും സഭയിൽ സമ്മേളിപ്പിക്കുന്നതിനു ദൈവം പരിപാടിയിട്ടു. ലോകാരംഭംമുതൽ സഭയുടെ പ്രതിരൂപങ്ങൾ പ്രത്യക്ഷപ്പെട്ടു തുടങ്ങി. ഇസ്രായേലിൻെറ ചരിത്രത്തിലുടനീളം സഭയ്ക്കു വേണ്ടി തയാറെടുപ്പാണു നാം കാണുക. പഴയ ഉടമ്പടി പുതിയ ഉടമ്പടിയുടെ മുന്നോടിയായിരുന്നു. പുതിയ ഉടമ്പടിയുടെ യുഗം പിറന്നപ്പോൾ തിരുസ്സഭ സംസ്ഥാപിതമായി. പരിശുദ്ധാത്മാവിൻെറ ആശ്ചര്യകരമായ പ്രവർത്തനങ്ങൾവഴി സഭ ലോകത്തിനു വെളിപ്പെടുത്തപ്പെട്ടു. സഭ ഇന്നും അവളുടെ ദൗത്യം തുടർന്നുവരുന്നു. ( L. G. 2. )

ക്രിസ്തു പിതാവിൻെറ പ്രേഷിതനായാണു ലോകത്തിലേക്കു വന്നത്. പിതാവിൻെറ തിരുച്ചിത്തം നിർവഹിക്കുന്നതിനു അവിടുന്നു ദൈവരാജ്യം ഭൂമുഖത്തു സ്ഥാപിച്ചു. മിശിഹാ പിതാവിൻെറ ദിവ്യരഹസ്യം നമുക്കു വെളിപ്പെടുത്തി. അനുസരണത്തിൽ ഈശോ രക്ഷാകർമ്മം നിറവേററി. നമ്മുടെ "പെസഹാ" ആകുന്ന ക്രിസ്തു ബലിയായി അർപ്പിക്കപ്പെട്ടു. ( 1 കൊറി. 5.7. ) അൾത്താരയിൽ കുരിശിലെ ബലി ആവർത്തിക്കപ്പെടുമ്പോഴെല്ലാം നമ്മുടെ രക്ഷാകർമ്മം തുടരുകയാണ്. വി. കുർബ്ബാനവഴി ക്രിസ്തുവിന്റെ വിരുന്നിൽ നാം പങ്കാളികളാവുന്നു. തന്മൂലം ക്രിസ്തുവിൽ

ഒരു ശരീരമാകുന്നവരുടെ ഐക്യം നമ്മിൽ പ്രകാശമാന മാവുന്നു ( (1. Cor. 10.17 ). എല്ലാ മനുഷ്യരും ക്രിസ്തുവിൽ ഈ ഐക്യത്തിലേക്ക വിളിക്കപ്പെട്ടുന്നുണ്ട്. അവിടുന്നു ലോകത്തിൻെറ വെളിച്ചമാവുന്നു. അങ്ങിലേക്കാണു നാം സമീപിക്കുക. അങ്ങുവഴിയാണു നാം പിതാവിലേക്ക സഞ്ചരിക്കുക. ( L. G. 3. )

പിതാവിൻെറ ഹിതാനുസാരമുള്ള ജോലി ഭൂമിയിൽ പൂർത്തിയായപ്പോൾ ക്രിസ്തു പരിശുദ്ധാത്മാവിനെ അയച്ചു. പന്തക്കസ്താ മുതൽ പരിശുദ്ധാത്മാവിന്റെ പവിത്രീകരണം സമാരംഭിച്ചു. എല്ലാ വിശ്വാസികളും ക്രിസ്തുവിലൂടെ പിതാവിലേക്ക വന്നെത്തുക പരിശുദ്ധാത്മാവിൻെറ പ്രവ ർത്തനംമൂലമാണു്. ( എഫേ. 2.18 ) അവിടുന്നു നിത്യജീവ നിലേക്ക നയിക്കുന്ന നീരുറവയാകുന്നു. അവിടുന്നു സഭയിൽ ജീവിക്കുകയാണു്. അവിടുന്നാണു സഭയെ സത്യത്തിൻെറ പൂർണ്ണിമയിലേക്ക നയിക്കുക. വിവിധ വരങ്ങൾ നൽകി അവിടുന്നു സഭയെ സമ്പന്നമാക്കുന്നു.

ഇപ്രകാരം സഭ പിതാവിലും പുത്രനിലും പവിത്രാ ത്മാവിലും ഒന്നാക്കപ്പെട്ട ജനതയാവുന്നു. ഇവിടെയാണു് സഭ ഹൃദയഹാരിയാവുക, ഏററം പ്രകാശമാനമാവുക. (L. G. 4. )

പ്രാഥമികമായി സഭ ക്രിസ്തുവാകുന്ന വ്യക്തിയിൽ ദൃശ്യമായി. കാരണം ക്രിസ്തു ദൈവപുത്രനും മനുഷ്യ പുത്രനുമാകുന്നു. ( L. G. 5. ) സഭാജീവൻ ക്രിസ്തുവിനോടു കൂടെ ദൈവത്തിൽ മറഞ്ഞിരിക്കുകയാണിന്നു്. സമയാന്ത്യ ത്തിൽ സഭയുടെ മണവാളനോടുകൂടെ അവൾ മഹത്വ ത്തിൽ പ്രത്യക്ഷമാവും. ( L. G. 6 ) ദൈവസുതൻ സ്വീക രിച്ച മനുഷ്യസ്വഭാവത്തിൽ അവിടുന്നു മനുഷ്യനെ സമു

ദ്ധരിക്കുകയും പുതിയ ഒരു സൃഷ്ടിയായി രൂപാന്തരപ്പെടുത്തുകയും ചെയ്തു. ( ഗലാ. 6.15; 2 കൊറി. 5.17 ) അവിടുത്തെ സഹോദരരിൽ അവിടുത്തേ അരൂപിയെ നിവേശിപ്പിച്ചു. എല്ലാ ജനങ്ങളിലുംനിന്നു വിളിക്കപ്പെട്ട അവർ മൗതികമാം വിധം അവിടുത്തെ ശരീരമായി. ( M. D. 20 ); ( L. G. 7 ). ക്രിസ്തുവാണ് ഈ ശരീരത്തിന്റെ ശിരസ്സ്. ഈ ശരീരത്തിന്റെ അവയവങ്ങളെല്ലാം ക്രിസ്തുവിന്റെ മാതൃകയിൽ രൂപീകരിക്കപ്പെടണം ( ഗാലാ. 4.19 ). നാം ക്രിസ്തുവിൽ നിരന്തരം നവീകരിക്കപ്പെടുന്നതിനു ( എഫേ. 4: 23 ). ക്രിസ്തു അവിടുത്തെ ആത്മാവിനെ നമുക്കു നൽകിയിരിക്കുന്നു. സഭയിൽ ക്രിസ്തുവിന്റെ പ്രവർത്തനത്തിന്റെ പ്രതിരൂപമാണ് ആരാധനക്രമം. ( M. D. 20 ). ഭൗമികാരാധനക്രമത്തിൽ മുൻരുചിവഴി നാം സ്വർഗ്ഗീയാരാധനക്രമത്തിലേക്കു പ്രവേശിപ്പിക്കപ്പെടുന്നു. ( C. S. L. 8. )

ആരാധനക്രമത്തിലെ മനോജ്ഞമായ ഈ യാഥാർത്ഥ്യങ്ങളെ ചില പ്രത്യേക പ്രതിരൂപങ്ങളിലൂടെ സൂചിപ്പിക്കുന്നതിനുള്ള ഒരു പരിശ്രമമാണ് ഈ ഗ്രന്ഥത്തിന്റെ പുറംചട്ടയിലെ ആലിഖനം അല്ലെങ്കിൽ ചിത്രണം ( design ). സാമ്യപ്പെടുത്തൽ, നിഴൽ വിരിക്കുന്നു എന്നൊരു ചൊല്ലുണ്ട്. അതിസ്വാഭാവിക യാഥാർത്ഥ്യങ്ങൾ പ്രതിരൂപങ്ങളിലൊതുക്കാനുള്ള ഉദ്യമം വിജയം വരിക്കാൻ പ്രയാസം ചില്ലറയല്ല. എങ്കിലും പ്രതിരൂപങ്ങളെ ആശ്രയിക്കുക മനുഷ്യനു നൈസർഗ്ഗികമാണ്. സുവിശേഷങ്ങളിൽ ഉപമകൾ പ്രത്യക്ഷപ്പെടുന്നതിനൊരു കാരണം ഇതു തന്നേ. പ്രതിരൂപങ്ങളും പ്രതീകങ്ങളും വിലയിരുത്തുമ്പോൾ ഒരു വസ്തുവിന്റെ അല്ലെങ്കിൽ ആളിന്റെ എല്ലാ ഗുണങ്ങൾക്കും സാമ്യം കണ്ടെത്താൻ പരിശ്രമിക്കരുത്. വി. തോമസ് അക്വയ്നാസു നല്കിയിട്ടുള്ള ഈ മുന്നറിയിപ്പു ശ്രദ്ധേ

യമാണ്. വിശേഷണ പ്രതിരൂപങ്ങളുടെ സ്വാധീനം കുറയുന്ന കാലഘട്ടമാണു നമ്മുടേത്. ഇത്തരം പരിമിതികളിൽ നിന്നുകൊണ്ട് അർച്ചനയുടെ അന്തസ്സത്തയെ ചില പ്രതിരൂപങ്ങളിലേയ്ക്കു പകർത്താനുള്ള ഒരു വിനീത പരിശ്രമമാണ് ഈ അദ്ധ്യായം.

പ്രപഞ്ചത്തെ മുഴുവൻ പ്രതിനിധാനം ചെയ്യുകയാണു പൂർണ്ണവൃത്തം. പ്രപഞ്ചത്തിൽ ദൈവത്തിൻെറ അന്തർഭവത്വം സർവാതിശായിത്വം എന്നിങ്ങനെ രണ്ടു സവിശേഷതകൾ പ്രവർത്തിക്കുന്നുണ്ട്. പ്രസരിക്കുന്ന പ്രകാശകിരണങ്ങളും പൂർണ്ണവൃത്തത്തിനു പുറമേയുള്ള വെള്ളിരേഖയും ഈ രണ്ടു പ്രവർത്തനങ്ങളുടെ പ്രതിരൂപങ്ങളാണു യഥാക്രമം. ദൈവികജീവൻെറ ആന്തരികരഹസ്യത്തിലല്പം മനസ്സിലാകാൻ ഭാഗ്യം ലഭിച്ച ക്രൈസ്തവനറിയാം ദൈവത്തിൽ പിതാവ്, പുത്രൻ, പവിത്രാത്മാവ് എന്നു മൂന്നു വ്യക്തികളുണ്ടെന്നും പരിശുദ്ധ ത്രിത്വം സ്വഭാവത്തിൽ ഏകമാണെന്നും. ഭൗമിക പദാർത്ഥങ്ങളൊന്നും ദൈവത്തേയോ ദൈവികജീവനേയോ പ്രതിനിധീകരിക്കാൻ പര്യാപ്തമല്ല. കാരണം ദൈവം അശരീരനാണ്. എന്നിരുന്നാലും ഏതെങ്കിലുമൊരു പാദാർത്ഥത്തിനു ദൈവികഗുണങ്ങളെ പ്രതിബിംബിക്കാൻ അല്പമായെങ്കിലും കഴിയുമെങ്കിൽ അതു പ്രകാശമാണ്. ലഘുത്വം, വ്യാപ്തി, വേഗത തുടങ്ങിയ സവിശേഷതകളിൽ ഭൗതികവസ്തുക്കളോടെന്നതിനേക്കാൾ പ്രകാശത്തിനു സാമ്യം അമൂർത്തവസ്തുക്കളോടാണെന്ന് അല്പം അതിശയോക്തി കലർത്തി വിവക്ഷിക്കാം. തന്മൂലം പരിശുദ്ധ ത്രിത്വത്തിലെ മൂന്നാളുകളെ പ്രകാശമായി ചിത്രീകരിക്കുകയാണു നാം. ചിത്രത്തിലെ വെള്ള നിറം വെളിച്ചത്തിൻെറ പ്രകാശനമാണ്. പ്രകാശത്തിൻെറ പ്രഭവസ്ഥാനമായ സൂര്യൻ പിതാവായ ദൈവത്തെക്കുറിക്കുന്നു. പന്ത

ക്ഷസ്താ ദിവസത്തിൽ അഗ്നി നാവുപോലെ അപ്പസ്തോലന്മാരിൽ എഴുന്നള്ളിവന്ന പരിശുദ്ധാത്മാവിൻെറ പ്രതിരൂപമാണ് ദീപനാളം. ക്രിസ്തുലിഖിതം ക്രിസ്തുവിനെ പ്രതിനിധീകരിക്കുന്നു. ക്രിസ്തുനാഥൻെറ രക്ഷാകർമ്മത്തിന്റെ കേന്ദ്രം കാൽവരിയിലെ ബലിയാണ്. തന്മൂലം കുരിശു രക്ഷാകർമ്മത്തെയാണു സൂചിപ്പിക്കുക. അതിനാലാണു ഗ്രീക്കു ഭാഷയിലെ "കൈ" എന്ന അക്ഷരം കുരിശാകൃതിയിൽ രേഖപ്പെടുത്തിയിരിക്കുന്നതു്. കുരിശിൻെറ രണ്ടു തണ്ടുകൾ ക്രിസ്തുവിൻെറ രണ്ടു സ്വഭാവങ്ങളെ സൂചിപ്പിക്കുന്നതായി നമുക്കു പരിഗണിക്കാം. നെടിയ തണ്ടു പ്രപഞ്ച ശക്തികൾക്കതീതമായ ദൈവസ്വഭാവത്തിൻെറ പ്രതിരൂപമാണ്. ലംബമാനമായ ഒരു പരിമാണമാണതു്. കുറുകെയുള്ള തണ്ടു മനുഷ്യസ്വഭാവത്തെ സൂചിപ്പിക്കുന്നു. സമതലത്തിനു സമാന്തരമായ പരിമാണത്തിൽ മനുഷ്യരെ സഹോദരരാക്കുന്നു. മനുഷ്യാവതാരമാണു ചിന്താവിഷയം. മനുഷ്യാവതാരമഹാസംഭവത്തിനു മുമ്പു മനുഷ്യനു ദൈവത്തോടുള്ള ബന്ധം വളരെ പരിമിതമായിരുന്നു. ആ അകന്ന ബന്ധത്തെ സൂചിപ്പിക്കുകയാണു വെളുത്ത ബിന്ദുരേഖ. മനുഷ്യൻ ദൈവത്തിൻെറ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടു. പ്രപഞ്ചത്തിൽ മറെറാരു വസ്തുവിനുമില്ലാത്ത ബുദ്ധിശക്തി മനുഷ്യനുണ്ട്. ഈ ദൈവീക ദാനത്തെക്കുറിക്കുന്നതിനാണു വെണ്മയുള്ള ബിന്ദുക്കൾ. മനുഷ്യനു ദൈവത്തോടുള്ള സമ്പർക്കങ്ങൾക്കു പ്രതിബന്ധങ്ങൾ നിറഞ്ഞിരുന്നു അന്നു്. ഉത്ഭവപാപം, കർമ്മപാപം എന്നിവയുടെ കെടുതികളെക്കുറിക്കുന്നു വെള്ള ബിന്ദുക്കൾക്കിടയ്ക്കുള്ള വഴ്ണ്ണം.

കുരിശിൻെറ വിലങ്ങു തണ്ടിൻെറ പ്രതിരൂപത്തിനു് അല്പമകന്ന ഒരു വികസനം നല്കിയാൽ അതിനു മുകളിലുള്ള

ഭാഗം മനുഷ്യാവതാരത്തിനുമുമ്പുള്ള അവസ്ഥയേയും താഴെയുള്ള ഭാഗം മനുഷ്യാവതാരത്തിനു പിൻപുള്ള അവസ്ഥയേയും കുറിക്കുന്നതായി സങ്കല്പിക്കാം. മനുഷ്യാവതാരത്തിനു മുമ്പ് ദൈവത്തോടു അവ്യക്തമായ ബന്ധങ്ങൾ പുലത്തുന്ന കാലത്തും ക്രിസ്തുവാണു രക്ഷ എന്ന സൂചനയാണു പ്രകാശക്കതിരുകളെ സ്പർശിച്ചു നില്ക്കുന്ന ബിന്ദുരേഖ. കുരിശിൻെറ നെടിയ തണ്ടുകൊണ്ടു മറഞ്ഞു നില്ക്കുന്നതു് മനുഷ്യാവതാരശേഷമാവട്ടേ മനുഷ്യനു ദൈവത്തോടു പ്രതിബന്ധങ്ങളില്ലാത്ത സമ്പക്കമാണു പ്രതിനിധീകരിക്കപ്പെടുക. തന്മൂലമാണു പ്രകാശക്കതിരുകളുടെ തുറന്ന ബന്ധത്തിൻെറ ചത്രീകരണം താഴെ കാണുന്നതു്.

പരിശുദ്ധാത്മാവിൻെറ പ്രവനത്ത്വവും പ്രകാശനവുമാണു സഭയുടെ ശക്തിയുടെ ഉറവിടം. മനുഷ്യ ശരീരത്തിനു് ആത്മാവു എന്തു നല്കുന്നു, അതാണ് പരിശുദ്ധാത്മാവു സഭയ്ക്കു നല്കുന്നതു്. ആ യാഥാത്ഥ്യം ദ്യോതിപ്പിക്കുന്നതിനാണ് ദീപനാളത്തിൽ നിന്നു വെൺമയുള്ള കിരണങ്ങൾ ആരംഭിച്ചു വികസിക്കുക. ഇങ്ങനെ വികസിക്കുന്ന പ്രകാശതരംഗങ്ങൾ തിരുസ്സഭയുടെ പ്രതിരൂപമാണ്. പരിശുദ്ധാത്മാവു് സഭയെ ക്രിസ്തുവിനോടു ഐക്യപ്പെടുത്തുന്നു. സഭ ക്രിസ്തുവിൻെറ മൗതിക ശരീരമാണ്. മൗതികശരീരത്തിനു് ആകാരമില്ല. കാരണം, മൗതികത്വം അതിസ്വാഭാവികമായ യാഥാത്ഥ്യമാണ്. ദൈവജനസമ്മേളനമായ സഭയുടെ ഈ സവിശേഷത കുറിക്കുന്നതിനാണു പ്രകാശരശ്മികളുടെ വികസനമായി സഭയെ അടയാളപ്പെടുത്തുക. സഭയ്ക്കു ക്രിസ്തുവിനോടുള്ള അവഗാഢ ഐക്യത്തിൻെറ സൂചനയാണ് ക്രിസ്തുലിഖിതത്തിൻെറ ചുവടിനോടു് ഒന്നിപ്പിക്കുന്ന വികസ്വരമായ പ്രകാശകിരണങ്ങൾ. ക്രിസ്തുവിൻെറ ജീവനിൽ പങ്കാളിത്തമാണു സഭ. തന്മൂലമാണു

പ്രകാശതരംഗത്തേയും ജലപ്രവാഹത്തേയും പോലെ സഭയെ ചിത്രീകരിക്കുക. സഭ ചലനാത്മകമാണ്. മിശിഹാ പരിശുദ്ധാത്മാവിൻെറ പ്രകാശനംവഴി സഭയെ പിതാവിങ്കലേയ്ക്കു നയിക്കുന്നു. തന്മൂലമാണു ശരം പ്രത്യക്ഷമാവുക. സഭയുടെ ഏററം മോഹനമായ അസ്തിത്വം പിതാവിങ്കൽ എത്തിച്ചേരുക എന്ന അവസ്ഥയാണ്. ആ യാഥാർത്ഥ്യത്തിൻെറ സൂചനയാണു സൂര്യഗോളത്തിലേയ്ക്കു കടന്നു ചെല്ലുന്ന പ്രകാശകിരണങ്ങൾ. മനുഷ്യൻ അവിടെ ദൈവസുതനാകുന്നു പൂർണ്ണഅർത്ഥത്തിൽ. ദൈവത്തോടു ഐക്യം പ്രാപിക്കുമെങ്കിലും മനുഷ്യവ്യക്തിത്വം വ്യതിരിക്തമായ വശേഷിക്കും. അതിൻെറ വിവക്ഷയാണ് നേർത്ത പ്രകാശരശ്മികൾ സൂര്യനെ സ്പർശിക്കുന്നതു്.

ക്രിസ്തുവഴി സാധിതമാവുന്ന സ്വർഗ്ഗീയ ജറൂസലത്തിലെ സ്വർഗ്ഗീയ ആരാധനക്രമത്തിൻെറ മുൻരുചിയാണു ഭൗമിക ആരാധനക്രമം. ക്രിസ്തുവഴി: ഈ രണ്ടു വാക്കുകൾ അർച്ചനയുടെ ആകെത്തുകയാണു നമുക്കു നല്കുക പദത്തിലും ചിത്രത്തിലും, പ്രതിരൂപത്തിലും യാഥാർത്ഥ്യത്തിലും, ഇഹത്തിലും പരത്തിലും.

## BIBLIOGRAPHY


1 The Documents of Vatican II: *Walter M. Abbot, S.J.* 1966

2 Of Sacraments and Sacrifice: *Clifford Howell, S.J.* 1952

3 A New Light on the Mass: *Dom Bernard Capelle, O. S. B.* 1962

4 Liturgical Initiation: *Francois Vandenbroucke, O. S. B.* 1965

5 Worship in a New Key: *Gerard S. Sloyan* 1965

6 Eastern Christianity in India: *Card. Tisserant* 1957

7 The Signs of the New Testament: *A. G. Martimort* 1963

8 New Dictionary of the Liturgy: *Gerhard Podhradsky* 1967

9 Notes on Church History: *Fr. Truyan, S. J.*

10 Notes of the N. C. L. C. Bangalore 1969

11 Concise Catholic Dictionary: *Robert C. Broderick*

12 The Eastern Catholic Liturgies: *N. Liesel* 1960

13 ലിറ്റർജിയും ജീവിതവും : വിവ : വർഗ്ഗീസ് ചെത്തിപ്പുഴ 1969

14 കാനോനനമസ്കാരം : ഡോ. ജേക്കബ് വെള്ളിയാൻ 1967

15 പൗരസ്ത്യ റീത്തുകൾ : എ. ജോസഫ് etc. S. H. L. 1964

16 മാർത്തോമ്മാശ്ലീഹായും കേരളസഭയും : ഫാ. തോമസ് മുളവരിക്കൽ 1971

17 സീറോ മലബാർ റീത്തും പുനരുദ്ധരിക്കപ്പെട്ട കർബാനയും : എ. ഡി. മറ്റം 1963

18 പ്രതിഭയുടെ പ്രഭയിൽ :
ഫാ. സേവ്യർ ചെറുപള്ളിക്കാട്ട് 1966

19 അല്പം വെളിച്ചം : .. .. 1971

20 ക്രിസ്തുവാകുന്ന വെളിച്ചം
ജീവിതത്തിലൂടെ : .. .. 1970

21 ലിററർജി : ഫാ. പൗളീനസ് O. C. D. 1968

22 ബൈബിൾ വിഷയങ്ങൾ : ധർമ്മാരാം, ബാംഗളൂർ 1970

23 നമ്മുടെ ലിററർജി : ഫാ. ജേക്കബ് ഞാളിയൻ 1971

## ABBREVIATIONS

1 C. S. L. Constitution on the Sacred Liturgy
(Sacrosanctum Concilium)

2 M. D. Mediator Dei Pius XII
(Christian Worship)

3 L. G. Dogmatic Constitution on the Church
(Lumen Gentium)

4 P. O. Decree on the Ministry and Life of Priests
(Presbyterorum Ordinis)

5 M. C. Mystici Corporis. Pius XII
(Mystical Body)

6 A. A. Decree on the Apostolate of the Laity
(Apostolicam Auctoritatem)

7 G. S. Pastoral Constitution on the Church in the
Modern World. (Gaudium et Spes)